JANUARY 2021 Vol. 6 Issue 70 THE FIRST ADVERTISING & MARKETING MAGAZINE IN MALAYALAM Price:₹50/-

# ഇഫെക്ടീവ് ആഡ്കോം eFFECTIVE ADCOM

INSIDE OUTSIDE AD WORLD

THE WORLD OF EFFECTIVE COMMUNICATION

HAPPY NEW YEAR 2021

**Zeenat Kapadia**
Model & Actor

'ബ്രാൻഡിംഗ്' എന്ന പ്രതിഭാസം
ഭാഗം – 6

ഈ മണ്ണിനല്ല കുഴപ്പം മനുഷ്യനാണ്

കോവിഡ് കാലത്തെ പരസ്യലോകം

ഏറെ പുതുമകൾ സൃഷ്ടിച്ച കേരളഭൂഷണം

ഗോപിദാസ് ചിത്രകലയുടെ ഉപാസകൻ

BRANDING • MODEL WATCH • MARKETING • CONCEPT SHOOT • MOTIVATION • MEDIA

# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും
# ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2016 ജൂലൈ ഒന്നിനാണ് (ദേശീയ ഡോക്ടേഴ്സ് ദിനം) ക്വിക് ഡോക് ഡോട് കോം കേരള ജനതയ്ക്കായി സമർപ്പിച്ചത്.

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയ്ന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്വിക്ഡോക്ഡോട്കോം.ഇപ്പോൾ 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി കേരളത്തിലെ വിദഗ്ധരായ 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ റജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

ഒരു മാസം മുമ്പു മുതൽ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്.എല്ലാ ദിവസവും രാവിലെ 8 മണിവരെ അതത് ദിവസത്തെ ഏറ്റവും അടുത്ത ടോക്കണുകൾ ലഭിക്കും. അതുപോലെ വിദഗ്ധരായ ഡോക്ടർമാരുടെ സേവനം ഏത് ആശുപത്രിയിലുണ്ട് എന്നും ഏതൊക്കെ ആശുപത്രികളിൽ എന്തൊക്കെ സേവനങ്ങൾ ഉണ്ട് എന്നും അറിയാം.

നിങ്ങൾ എടുക്കുന്ന അപ്പോയിന്റ്മെന്റുകൾ സ്ഥിരീകരിക്കാനായി qkdoc.com കസ്റ്റമർ കെയർ ടീം നിങ്ങളെ സഹായിക്കും. അതുപോലെ ഏതു സമയത്ത് ചെല്ലണമെന്നും നിർദേശം തരും. കൂടാതെ പൊതുജനങ്ങൾക്കായി സൗജന്യ രോഗനിർണയ ക്യാംപുകളും ആരോഗ്യ സെമിനാറുകളും ആശുപത്രികളുമായി സഹകരിച്ച് നടത്തുന്നുണ്ട്.

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

**ഓപ്ഷൻ 1** *A)* qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് റജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ഡോക്ടർ/ സ്പെഷലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) റജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ, ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

**ഓപ്ഷൻ 2** *A)* അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പരുകളിലേക്ക് വിളിക്കാം B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക്ക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസ്ൽ നിന്നും ഒടിപി നമ്പർപറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

# ഡോക്ടറുടെ
## അപ്പോയ്ന്റ്മെന്റിനായി
# വിളിക്കുക

**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)




**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ റജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137088, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു

മലയാള മനോരമ
ESTABLISHED 1888

**QKDOC.com**
Doctor appointments made easy
Powered by manoramaonline

# ഉള്ളടക്കം

Cover: Zaneet Kapadia
Celebrity Manager: Rakesh Kumar
98197 26960

Vol. 6 | Issue 70 | January 2021











Images Courtesy: Google

ഇഫെക്റ്റീവ് ആഡ്കോം **EFFECTIVE ADCOM**
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam



Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705, 0481 2561791
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

Can read @







effectiveadcom/posts 09846057461
/effective.adcom.14 /effective-adcom
www.effectiveadcom.com

# EDITORIAL

## ഗുഡ് ബൈ 2020

ചരിത്രവും മനുഷ്യനും ഒരിക്കലും മറക്കാനിടയില്ലാത്ത വിധം ഒരു വർഷം കൂടി കഴിഞ്ഞു പോകുന്നു, 2020 നോടു യാത്ര പറയുമ്പോൾ ഇതുപോലൊരു വർഷം ഇനിയൊരിക്കലും ഉണ്ടാകരുതേ എന്നു പ്രാർത്ഥിക്കാത്തവരുണ്ടാകില്ല. എന്നാൽ ഇതിന് ഒരു മറുവശം കൂടിയുണ്ട്. മനുഷ്യ സമൂഹം ഇത്രയധികം പാഠങ്ങൾ പഠിച്ച ഒരു വർഷം ഒരു നൂറ്റാണ്ടിനിടയിൽ ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. ആ പാഠങ്ങളെല്ലാം പലവിധ ചർച്ചാവിഷയങ്ങളായികൊണ്ടിരിക്കുകയുമാണ്. വെറുതെയിരുന്നു ലോകത്തെ രക്ഷിക്കാൻ മനുഷ്യനു കിട്ടിയ അപൂർവ ദിനങ്ങൾ, ആവശ്യവും അനാവശ്യവും തമ്മിലുള്ള വിത്യാസം തിരിച്ചറിയുവാൻ കഴിഞ്ഞ ദിനങ്ങൾ, പ്രകൃതിയേയും മണ്ണിനേയും മറന്നിരുന്നവർ മണ്ണിലേക്കു തിരിഞ്ഞു നോക്കിയ ദിനങ്ങൾ, പണത്തിനു പിന്നാലെ പാഞ്ഞു നടന്നവർ ജീവിക്കാൻ അത്രയൊന്നും പണം ആവശ്യമില്ലെന്നും കൂട്ടി വച്ചാലും പ്രയോജനപ്പെടുമെന്നു കരുതാനാവില്ലന്നും തിരിച്ചറിഞ്ഞ ദിനങ്ങൾ അങ്ങനെ അങ്ങനെ പറഞ്ഞാൽ തീരാത്തത്ര പാഠങ്ങൾ....

മനുഷ്യ ജീവിതത്തിന്റെ നൈമിഷികതയെപ്പറ്റി കാലാകാലങ്ങളായി പണ്ഡിതർ നമുക്കു വിശദീകരിച്ചു തരുന്നതാണ്. എന്നാൽ ചിലതെല്ലാം നേരിട്ടു കണ്ടു 'കൊണ്ടു പഠിച്ചാലേ' നമുക്ക് ഉൾക്കൊള്ളാനാകൂ എന്നതാണ് വസ്തുത. പ്രളയം പോലുള്ള പല ദുരന്തങ്ങളും പ്രാദേശികമായി നമുക്കു പാഠങ്ങൾ നൽകുമ്പോൾ 2020 നൽകിയത് ആഗോളാടിസ്ഥാനത്തിലുള്ള പാഠങ്ങളാണ്. ഈ ലോകം മുഴുവൻ കീഴടക്കി എന്ന് അഹങ്കരിക്കുമ്പോഴും 'മനുഷ്യാ നീ എത്ര നിസ്സാരനും നിസ്സാഹായനുമാണ്' എന്ന സന്ദേശം പ്രകൃതി നമുക്കു നൽകുന്നു. എന്തെല്ലാം കാട്ടിത്തന്നാലും ഒരു കടമ്പ കഴിഞ്ഞാൽ മനുഷ്യൻ വീണ്ടും എല്ലാം മറന്ന് പഴയതുപോലെ തിരിയുന്നു എന്നതും ഒരു വിരോധാഭാസമാണ്.

പോയ വർഷം നൽകിയ സൂചനകളും പാഠങ്ങളും വരും തലമുറകൾക്കെങ്കിലും നേർവഴി കാട്ടട്ടെ എന്ന് പ്രതീക്ഷിക്കാം. മാനം തെളിഞ്ഞ, മനസ്സു തെളിഞ്ഞ ഒരു പുതുവർഷം എല്ലാവർക്കും ലഭിക്കട്ടെ എന്ന് ആശംസിക്കുന്നു.

**ചീഫ് എഡിറ്റർ**

# 'ബ്രാൻഡിംഗ്' എന്ന പ്രതിഭാസം

ഭാഗം-6

ലോഗോയുടെ ഡിസൈനിംഗിൽ ഓരോ ഡിസൈനർമാർക്കും വ്യത്യസ്തമായ രീതികളും ശൈലികളുമുണ്ടാകാം. എങ്കിലും അടിസ്ഥാനപരമായി എല്ലാവരും പിന്തുടരുന്ന അഥവാ പിന്തുടരേണ്ടതായ ചില അലിഖിത നിയമങ്ങളുണ്ട്. പടിപടിയായി അതിലൂടെ കടന്നു വന്നാണ് ശക്തമായ, ആകർഷകമായ ഒരു ലോഗോ രൂപം പ്രാപിക്കുന്നത്.

## Step - by - step
## Logo Design process

ലോഗോ ഡിസൈൻ ചെയ്യുന്നതിന് വസ്തുതാപരമായ അന്വേഷണങ്ങളുടേയും (Investigation and research) തന്ത്രപരവും സൃഷ്ടിപരവുമായ ചിന്താ ധാരകളുടേയും (Stratigic thinking and Creative ideas) സങ്കലനം ആവശ്യമുണ്ട്. ഒരു ബ്രാൻഡ് ഉപഭോക്താവിലേക്ക് പകർന്നു കൊടുക്കുവാൻ ലക്ഷ്യം വയ്ക്കുന്ന ആശയങ്ങളുടേയും ബ്രാൻഡ് മൂല്യത്തിന്റേയും (Brand Value) ആദ്യ പ്രതിനിധിയാണ് ലോഗോ എന്നു പറയാം.

ലോഗോയുടെ ഡിസൈനിംഗിൽ ഓരോ ഡിസൈനർമാർക്കും വ്യത്യസ്തമായ രീതികളും ശൈലികളുമുണ്ടാകാം. എങ്കിലും അടിസ്ഥാനപരമായി എല്ലാവരും പിന്തുടരുന്ന അഥവാ പിന്തുടരേണ്ടതായ ചില അലിഖിത നിയമങ്ങളുണ്ട്. പടിപടിയായി അതിലൂടെ കടന്നു വന്നാണ് ശക്തമായ, ആകർഷകമായ ഒരു ലോഗോ രൂപം പ്രാപിക്കുന്നത്. അതിൽ ആദ്യത്തെ പടി ബ്രാൻഡിനെ അറിയുക എന്നതാണ്. ബ്രാൻഡിനെ അറിയുക എന്നു പറയുമ്പോൾ മൂന്നു ചോദ്യങ്ങളാണ്.




1. നിങ്ങളുടെ ബ്രാൻഡിന്റെ മാർക്കറ്റിംഗ് ലക്ഷ്യങ്ങൾ (Marketing goals) എന്തെല്ലാമാണ് ?
2. നിലവിലുള്ള മറ്റു ബ്രാൻഡുകളിൽ നിന്ന് നിങ്ങളെ വ്യത്യസ്തമാക്കുന്ന ഘടകങ്ങൾ എന്തെല്ലാമാണ് ?
3. ഭാവിയിൽ നിങ്ങളുടെ ബ്രാൻഡ് എത്താനാഗ്രഹിക്കുന്ന സ്ഥാനം എങ്ങനെയുള്ളതായിരിക്കും?

ബ്രാൻഡിനെയും ക്ലയന്റിന്റെ ഉൾക്കാഴ്ചയേയും എത്രമാത്രം അടുത്തറിയുവാൻ സാധിക്കുമോ അത്രയും ആഴത്തിൽ ചിന്തിക്കുവാനും മികച്ച തീരുമാനങ്ങളിൽ എത്തിച്ചേരുവാനും ഒരു ഡിസൈനർക്ക് സാധിക്കും. ലോഗോ ഡിസൈനിംഗ് ആവശ്യപ്പെടുന്ന ക്ലയന്റ്സ് സാധാരണ ഗതിയിൽ രണ്ടു തരത്തിലുള്ളവരാണ്.

ഒന്ന് – വളരെ ഗൗരവതരമായി ബിസിനസ്സിനെ സമീപിക്കുകയും ഒരു വലിയ ബ്രാൻഡായി വളരുന്നത് സ്വപ്നം കാണുകയും ചെയ്യുന്നവർ.

രണ്ട് – ജീവിക്കാനൊരു ബിസിനസ്. എങ്ങനെയും കാര്യങ്ങൾ നടന്നു പോകണം.

ഇതിൽ ആദ്യത്തെ കൂട്ടർ വളരെ ചെറിയ കാര്യങ്ങളിൽ പോലും ശ്രദ്ധിക്കുന്നവരും ലോഗോയുടെ പ്രാധാന്യം മനസ്സിലാക്കുന്നവരുമാണ്.

## Design Brief (വിവര ശേഖരണം)

ക്ലയന്റുമായി നേരിട്ടു സംവദിക്കുന്നതിലൂടെയും വിശദമായി വിവരങ്ങൾ ആരായുന്നതിലൂടെയും ക്ഷമയോടെ കേൾക്കുന്നതിലൂടെയുമാണ് ഈ ആദ്യ സ്റ്റെപ്പ് കടക്കുന്നത്. തങ്ങളുടെ ബിസിനസ്സ് പ്ലാനിനെപ്പറ്റി തയാറാക്കിയിട്ടുള്ള ഏതെങ്കിലും പ്രോജക്റ്റ് റിപ്പോർട്ടുകൾ ലഭ്യമാണെങ്കിൽ അതും വളരെ സഹായകരമായിരിക്കും.

ക്ലയന്റുമായി നടത്തിയ സംവാദങ്ങളിലൂടെയും മാർക്കറ്റ് റിസർച്ചിലൂടെയും കണ്ടെത്തിയ വിവരങ്ങളെ ഡിസൈനറുടെ ബുദ്ധിയിലൂടെയും ചിന്തകളിലൂടെയും വിശകലനം ചെയ്തു വരുമ്പോൾ ലോഗോയ്ക്ക് എന്തു രൂപം കൊടുക്കാം എന്ന് ഏകദേശ ധാരണയുണ്ടാകുന്നു. ലോഗോയ്ക്ക് ഏതു ശൈലി സ്വീകരിക്കാം എന്ന ഒരു രൂപം അങ്ങനെയാണുണ്ടാകുന്നത്.

## Research (ഗവേഷണം)

അടുത്ത സ്റ്റെപ്പ് മാർക്കറ്റ് റിസർച്ച് ആണ്. നിങ്ങൾ കൈകാര്യം ചെയ്യാൻ പോകുന്ന ബ്രാൻഡ് ഉൽപ്പന്നം എന്താണ്? ആ വ്യവസായ മേഖലയുടെ നിലവിലുള്ള സ്ഥിതി, അതിന്റെ ചരിത്രം, ഏറ്റവും പ്രധാന എതിരാളികൾ (Competitors), വിലനിലവാരം, ഉപഭോക്താക്കൾക്കിടയിൽ സ്വാധീനം ചെലുത്തിയിട്ടുള്ള ബ്രാൻഡുകൾ ഏതൊക്കെ, അവരുടെ ലോഗോയുടെ സ്റ്റൈലുകൾ തുടങ്ങി നിരവധി കാര്യങ്ങൾ ഈ മാർക്കറ്റ് റിസർച്ചിലൂടെ കണ്ടെത്താനാകും. നിങ്ങൾ തയാറാക്കാനുദ്ദേശിക്കുന്ന



































Dhāthri®

ലോഗോ നാളെ ഏതു പശ്ചാത്തലത്തിൽ (Environment) തുടരാൻ പോകുന്നു എന്ന ഉൾകാഴ്ച ഉണ്ടാക്കുവാൻ ഈ വിവരങ്ങളുടെ വിശകലനം (analysis) സഹായിക്കും. ടെക്നോളജിയുടെ ഈ കാലത്ത് ഇത്തരം റിസർച്ചുകൾ നടത്തുവാൻ വെബ്സൈറ്റുകൾ വളരെയധികം സഹായിക്കുന്നുമുണ്ട്. എങ്കിലും അത്തരം വിവരങ്ങളെ (Data) വിലയിരുത്തി ഉചിതമായ തീരുമാനത്തിലെത്തുക എന്നത് ക്രിയേറ്റീവ് ഡിസൈനറുടെ കഴിവ് തന്നെയാണ്.

## Brain Storming (മസ്തിഷ്ക പ്രക്ഷാളനം)

ക്ലയന്റുമായി നടത്തിയ സംവാദങ്ങളിലൂടെയും മാർക്കറ്റ് റിസർച്ചിലൂടെയും കണ്ടെത്തിയ വിവരങ്ങളെ ഡിസൈനറുടെ ബുദ്ധിയിലൂടെയും ചിന്തകളിലൂടെയും വിശകലനം ചെയ്തു വരുമ്പോൾ ലോഗോയ്ക്ക് എന്തു രൂപം കൊടുക്കാം എന്ന് ഏകദേശ ധാരണയുണ്ടാകുന്നു. ലോഗോയ്ക്ക് ഏതു ശൈലി സ്വീകരിക്കാം എന്ന ഒരു രൂപം അങ്ങനെയാണുണ്ടാകുന്നത്. ആ ശൈലിയിൽ അധിഷ്ഠിതമായ ഒരു ആശയം കണ്ടെത്തുകയാണ് അടുത്ത പടി. റിസർച്ചു ചെയ്തു കിട്ടിയ വിവരശേഖരണത്തിലെ ഒരു ഗ്രാഫോ, ഒരു വാക്കോ ഒക്കെ ഇത്തരം ആശയ രൂപീകരണത്തിന് സ്വാധീനം ചെലുത്തിയേക്കാം.

ഡിസൈനറുടെ മനസ്സിൽ പലതരം ആശയങ്ങൾ രൂപപ്പെടുന്നു. പക്ഷേ ക്ലയന്റിന്റെ ഉദ്ദേശ ലക്ഷ്യങ്ങൾക്കായിരിക്കണം ഏറ്റവും പ്രാധാന്യം എന്ന കാര്യം വിസ്മരിക്കുവാൻ പാടില്ല. ഡിസൈനറുടെ പ്രാഗൽഭ്യം പ്രകടിപ്പിക്കുകയോ മറ്റു എതിരാളികളുടെ മുൻപിൽ (competitive Designers) മത്സരിക്കുകയോ അല്ല, ഉപഭോക്താക്കളെ സ്വാധീനിക്കുവാൻ ഉപകരിക്കുന്ന ഒരു ലോഗോയാണ് ലക്ഷ്യം എന്ന ചിന്തയിൽ നിന്നു വ്യതിചലിക്കരുത്.

## Sketching (രേഖാചിത്രങ്ങൾ)

നിരന്തരമായ പഠനങ്ങളിലൂടെയും ചിന്തകളിലൂടെയും കാച്ചിക്കുറക്കിയെടുത്ത ആശയങ്ങളെ ദൃഷ്ടിഗോചരമാക്കുക എന്നതാണ് അടുത്തപടി. അതായത് ആശയങ്ങളെ പേപ്പറിലേക്ക് രേഖാചിത്രങ്ങളായി വരച്ചെടുക്കുന്നു. നേരെ കമ്പ്യൂട്ടറിൽ സ്കെച്ചു ചെയ്യുന്നവരും പേപ്പറിൽ പ്രാഥമിക സ്കെച്ചുകൾ തയാറാക്കുന്നവരുമുണ്ട്. പെൻസിൽ ഉപയോഗിച്ച് സെക്ച്ചുകൾ തയാറാക്കുന്ന പരമ്പരാഗതമായ രീതിയാണ് കുടുതൽ ആർട്ടിസ്റ്റുകളും ഉപയോഗിച്ചു വരുന്നത്. ധാരാളം സമയമെടുത്ത് ശ്രദ്ധയോടെ നടത്തപ്പെടുന്ന ഒരു സൃഷ്ടികർമ്മമാണ് ഇത്. ഇങ്ങനെ പലതരം സ്കെച്ചുകൾ ചെയ്താണ് മികച്ച ഒരു ലോഗോയിലേക്ക് എത്താൻ സാധിക്കുക. ഒരു പക്ഷേ തികച്ചും അപ്രതീക്ഷിതമായ ഒരു നിമിഷത്തിലാകാം ഒരു നല്ല ഐഡിയ മുള പൊട്ടുക.

## Execution (കാര്യനിർവഹണം)

ധാരാളമായി സൃഷ്ടിക്കപ്പെട്ട സെക്ച്ചുകളെ ഡിസൈനർ സ്വരൂപിച്ചെടുത്ത വിവരശേഖരണത്തിലെ ആശയങ്ങളുമായി ചേർത്തു വായിച്ചെടുക്കുന്നു. അതിൽ ഏറ്റവും യോജിച്ചതെന്നു വിശ്വസിക്കുന്ന സ്കെച്ചുമായി അടുത്ത ഘട്ടത്തിലേക്കു കടക്കുന്നു. അങ്ങനെ ബ്രാൻഡിംഗിന് ഏറ്റവും പ്രയോജനകരമായ ആ സ്കെച്ചിനെ ഡിജിറ്റൽ ഫോമിലേക്ക് മാറ്റുന്നു. സാധാരണഗതിയിൽ ഒരു വെക്ടർ ഗ്രാഫിക് (vector graphic) മോഡിലേക്കാണ് അത് രൂപം പ്രാപിക്കുന്നത്. അവിടെയും ധാരാളം രൂപമാറ്റങ്ങളും മെച്ചപ്പെലുത്തലുകളും (modifications) സംഭവിക്കുന്നു. അങ്ങനെ ലോഗോ നിർമ്മിതിയുടെ അ

വസാന ഭാഗത്തേക്കു കടക്കുകയാണ്. ഇപ്പോൾ ശ്രദ്ധിക്കേണ്ട ഏതാനും ചോദ്യങ്ങൾ സ്വയം ചോദിക്കുക.

1. ഈ ഡിസൈൻ ഞാൻ മനസ്സിൽ കണ്ട ആശയവുമായി യോജിക്കുന്നുണ്ടോ? (Appropriate)
2. ഇതിന്റെ അവതരണം എത്രമാത്രം ലളിതമാണ്? (Simple)
3. എല്ലാ മീഡിയയിലും ഒരുപോലെ ഉപയോഗിക്കുവാൻ എളുപ്പമുള്ളതാണോ? (reproduction on Stationaries like Visiting Cards, Letter Heads, Sign Boards, Packing articles, Promotional items etc.)
4. കസ്റ്റമറുടെ മനസ്സിൽ (ഓർമ്മയിൽ) തങ്ങി നിൽക്കാൻ സഹായകരമാണോ? (Memorable)

ഈ ചോദ്യങ്ങൾക്ക് തൃപ്തികരമായ ഉത്തരം ലഭിച്ചാൽ ഉറപ്പിക്കാം നല്ലൊരു ലോഗോ സൃഷ്ടിക്കപ്പെട്ടു കഴിഞ്ഞു.

## Presentation (അവതരണം)

തയാറാക്കപ്പെട്ട ലോഗോകളുടെ മാതൃകകൾ ക്ലയന്റിനു മുൻപിൽ അവതരിപ്പിക്കുക എന്നതാണ് അടുത്ത പടി. ഒന്നിലധികം ഓപ്ഷനുകൾ നൽകുന്ന പതിവാണ് ഡിസൈനർമാർ അനുവർത്തിച്ചു വരുന്നത്. ഏതു പ്രതലത്തിൽ, പശ്ചാത്തലത്തിലാണോ, ലോഗോ നിലനിൽക്കാൻ പോകുന്നത് ആ രീതിയിൽ തന്നെ അവതരിപ്പിക്കുന്നതാകും ഏറ്റവും ഉത്തമം. ഉദാഹരണത്തിന് വിസിറ്റിംഗ് കാർഡ്, ലെറ്റർ ഹെഡ്, സൈൻബോർഡ് തുടങ്ങിയ പശ്ചാത്തലത്തിൽ എങ്ങനെയിരിക്കും എന്നു മനസ്സിലാകുന്ന തരത്തിൽ അവതരിപ്പിക്കുന്നതാകും ഏറ്റവും ഉത്തമം.

## Revisions / Modifications (മെച്ചപ്പെടുത്തലുകൾ)

ലോഗോ ഡിസൈൻ കാണുന്ന ക്ലയന്റിന് വ്യത്യസ്തമായ അഭിപ്രായങ്ങൾ ഉണ്ടായേക്കാം. സ്വന്തം ബിസിനസ് മേഖലയെ ഏറ്റവും അടുത്തറിയുന്ന ആൾ എന്ന നിലയിൽ അവരുടെ അഭിപ്രായങ്ങൾക്ക് ഏറെ പ്രാധാന്യമുണ്ട്. ഇതിൽ കാര്യപ്രസക്തിയോടെ അഭിപ്രായം പറയുന്നവരും ഡിസൈനറെ അലോസരപ്പെടുത്തുന്നവരുമുണ്ടാകാം. തുടർ ചർച്ചകളിലൂടെ ലോഗോയിൽ വേണ്ട മാറ്റങ്ങൾ വരുത്തി അവസാന പടിയിലേക്കു കടക്കാം. വിവിധ നിലകളിലുള്ള ഉപഭോക്താക്കളുടെ അഭിപ്രായം ആരായുന്ന ക്ലയന്റുകളും ഡിസൈനർമാരുമുണ്ട്. പക്വതയാർന്ന ഒരു ലോഗോയുടെ ജനനത്തിന് ഇങ്ങനെ വിവിധ ഘടകങ്ങളിലൂടെ കടന്നു പോകേണ്ടി വരും.

ഈ ആധുനിക കാലത്ത് എല്ലാ ബിസിനസ്സുകൾക്കും ഓൺലൈനിൽ വലിയ സ്ഥാനവും പ്രാധാന്യവുമുണ്ടല്ലോ. അപ്പോൾ കൂടുതൽ എളുപ്പത്തിൽ ഉപയോഗിക്കപ്പെടുവാൻ ഫയൽസൈസ് കുറഞ്ഞ രീതിയിൽ ലോഗോകൾക്ക് രൂപം കൊടുക്കുവാൻ ശ്രദ്ധിക്കുന്നതും ഗുണം ചെയ്യും.

സംതൃപ്തവും വിജയകരവുമായ രീതിയിൽ ലോഗോ സൃഷ്ടിച്ചു കഴിഞ്ഞു എന്നു തോന്നുന്ന പക്ഷം അതിന്റെ ട്രേഡ് മാർക്ക് രജിസ്ട്രേഷനുവേണ്ട നടപടികൾ സ്വീകരിക്കുന്നത് നന്നായിരിക്കും.

(തുടരും)

Pepsi Cola vs. Coca-Cola

| Pepsi | Coca-Cola |
| --- | --- |
| 1898 | 1886 |
| 1905 | 1900 |
| 1906 | 1940 |
| 1950 | 1950 |
| 1962 | 1960 |
| 1973 | 1985 |
| 1991 | 1987 |
| 1998 | 1990 |
| 2005 | 2000 |
| 2008 | 2009 |

# കോവിഡ് കാലത്തെ പരസ്യലോകം

പ്രചോദനാത്മകമായ ഉള്ളടക്കങ്ങളും, ഉപകാരപ്രദമായ ആശയങ്ങളും, ക്രിയാത്മകമായ അവതരണ രീതികളും വഴി വേറിട്ട് നിൽക്കുന്ന ഒരു പരസ്യകാലം കൂടിയായിരുന്നു കോവിഡ് കാലം. മാർക്കറ്റിങ്ങ് പ്രവണതകളുടെ ഗതിയെ പരിവർത്തനത്തിന് വിധേയമാക്കിയ കാലമായി കോവിഡ് പരസ്യകാലത്തെ മാർക്കറ്റിങ്ങ് ചരിത്രത്തിൽ അടയാളപ്പെടുത്താം.

"വിഖ്യാതമായ സുവർണ്ണകമാനങ്ങൾ വേർപിരിഞ്ഞു'' (The famous golden arches were pulled apart) എന്ന അടിക്കുറിപ്പോടെ മെയ്, ജൂൺ മാസങ്ങളിൽ സമൂഹമാധ്യമങ്ങളിൽ പ്രചരിച്ച ഫാസ്റ്റ്ഫുഡ് ഭക്ഷണശൃംഖലയായ മക്ഡൊണാൾഡ്സിന്റെ ലോഗോയാണ് കോവിഡ് പരസ്യലോകത്ത് സൃഷ്ടിച്ച അസാധാരണ മാറ്റങ്ങളെക്കുറിച്ചുള്ള ചിന്ത എന്നിലുണർത്തിയത്. 'എം' എന്ന ഇംഗ്ലീഷ് അക്ഷരമായി മാറുന്ന ഔദ്യോഗിക ലോഗോയിലെ രണ്ട് കമാനങ്ങളെ ഭേദിച്ച് നിർത്തികൊണ്ട് കോവിഡ് മഹാമാരി സൃഷ്ടിക്കുന്ന പ്രതിസന്ധിയെക്കുറിച്ചും, അകലം പാലിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചും ലോകത്തോട് മനോഹരമായി വിളിച്ചുപറയാൻ നവീകരിച്ച താത്കാലിക ലോഗോയിലൂടെ മക്ഡൊണാൾഡ്സിന് സാധിച്ചു. ഇന്ത്യയിൽ ലോക്ക് ഡൗൺ ആരംഭിക്കുന്നതിന് മുമ്പ് തന്നെ മക്ഡൊണാൾഡ്സ് തങ്ങളുടെ ഓഫീഷ്യൽ ഫേസ്ബുക്ക് പേജിൽ, ബ്രസീലിയൻ പരസ്യ കമ്പനിയായ dpz & t യുടെ ഈ സൃഷ്ടി പോസ്റ്റ് ചെയ്തിരുന്നു. മക്ഡൊണാൾഡ്സ് മാത്രമല്ല ആകർഷകമായ പരസ്യങ്ങളിലൂടെ ബ്രാൻഡ് ഐഡന്റിറ്റിക്ക് പകിട്ട് നൽകിപ്പോരുന്ന എല്ലാ കമ്പനികളും കോവിഡ് കാലത്ത് പരസ്യങ്ങളിലൂടെ ഉപഭോക്താക്കളോട് കൃത്യമായി ആശയവിനിമയം നടത്തിയതായി കണ്ടെത്താനാകും.

നൈക്ക് എന്ന സ്പോർട്സ് കമ്പനിയുടെ അർത്ഥവത്തായ പരസ്യവാചകവും ലോകശ്രദ്ധ നേടിയിരുന്നു: +"If you ever dreamed of playing for millions around the world, now is your chance.





play inside, paly for the world. ലോകം മുഴുവനുള്ള ജനങ്ങൾക്ക് വേണ്ടി കളിക്കാൻ നിങ്ങൾ എപ്പോഴെങ്കിലും ആഗ്രഹിച്ചിട്ടുണ്ടെങ്കിൽ, ഈ കോവിഡ് കാലം നിങ്ങൾക്കുള്ള അവസരമാണെന്നും, വീട്ടിനകത്ത് ഇരിക്കുന്നതിലൂടെ ലോകത്തിന് മുഴുവൻ വേണ്ടിയാണ് നിങ്ങൾ കളിക്കുന്നതെന്നും മനോഹരമായി പറഞ്ഞുവെച്ച പരസ്യവാചകം.

ക്ലാസ്സിക് കൊക്കകോള ബോട്ടിലിന്റെ ഷേപ്പിൽ




വാക്കുകൾ ഉൾക്കൊള്ളിച്ച് കോവിഡിനെ പ്രതിരോധിക്കാൻ സഹായിക്കുന്ന എല്ലാവർക്കും നന്ദി പറഞ്ഞ കൊക്കകോള കമ്പനിയുടെ പരസ്യവും, ബിൽബോർഡ് അഡ്വർടൈസ്മെന്റും മനോഹരമായിരുന്നു. Staying apart is the best way to stay connected എന്നതായിരുന്നു ബിൽബോർഡിലെ വാചകം.

ഇന്ത്യയുടെ ക്ഷീരോത്പാദനരംഗത്തെ കുലപതിയായ അമൂൽ കമ്പനി മാർച്ച് 25 ന് രാജ്യത്ത് ലോക്ക് ഡൗൺ പ്രഖ്യാപിച്ച അന്ന് തന്നെ സ്റ്റേ ഹെൽത്തി, നോട്ട് ഹങ്കറി എന്ന സന്ദേശത്തോടെ കോവിഡ് കാർട്ടൂൺ ക്യാംപയനിങ്ങ് ആരംഭിച്ചിരുന്നു. എം.ബി.ബി.എസ് (Makhan Bole Bahut Shukriya - Butter said thank you very much) എന്ന തലക്കെട്ടോടെയും, Amul in sickness and in health എന്ന സന്ദേശത്തോടെയും ആരോഗ്യപ്രവർത്തകരെ അഭിനന്ദിച്ചു പിന്നാലെ പരസ്യമിറക്കി. കഴിഞ്ഞ പ്രളയകാലത്ത് വിശ്വാസം കൈവിടരുത് എന്നും, കാശ്മീരിലെ കത്തുവയിൽ 8 വയസ്സുകാരി ബലാത്സംഗം ചെയ്യപ്പെട്ടപ്പോൾ ഒരൽപ്പം കണ്ണീരൊഴുക്കൂ എന്നും പരസ്യവാചകങ്ങളിലൂടെ അമൂൽ ആഹ്വാനം ചെയ്തിരുന്നു. സാംസ്കാരിക സാമൂഹിക സന്ദേശങ്ങൾ ഉൾക്കൊള്ളിച്ചുള്ള ആശയവിനിമയരീതി അമൂൽ പരസ്യങ്ങളുടെ കാലങ്ങളായുള്ള പ്രത്യേകതയാണ്.

അമൂലിന്റേതിന് സമാനമായ രീതിയിൽ സാമൂഹ്യ സാംസ്കാരിക വിഷയങ്ങളിൽ നിലപാടുകൾ വ്യക്തമാക്കുന്ന ബ്രാൻഡുകൾ മാത്രമല്ല, മറ്റുള്ള കമ്പനികളും കോവിഡ് എന്ന സാമൂഹ്യപ്രശ്നത്തിൽ പരസ്യങ്ങളിലൂടെ തങ്ങളുടെ നിലപാടുകളറിയിച്ചു. പരസ്യങ്ങളിലൂടെ എന്നും നർമ്മവും തമാശയും മാത്രം പറഞ്ഞിരുന്ന ബ്രാൻഡുകളും കോവിഡ് കാലത്ത് നിലപാട് മാറ്റി. സംഭാഷണസ്വഭാവമുള്ള പരസ്യരീതി പൂർണ്ണമായും മാറ്റി നിർത്തിയ ബ്രാൻഡുകളുമുണ്ട്. തമാശ നിറഞ്ഞ പരസ്യങ്ങൾക്ക് പ്രസിദ്ധമായ അമേരിക്കയിലെ ഡെന്നീസ് ഡിന്നർ റസ്റ്റോറന്റ് കമ്പനിയുടെ ഉള്ളടക്കം പോലും ചരിത്രത്തിലാദ്യമായി ഗൗരവസ്വഭാവമുള്ളതായി മാറി.

ആരോഗ്യരംഗവുമായി യാതൊരു ബന്ധവുമില്ലാത്ത കമ്പനികൾ പോലും കൈകഴുകാനും മാസ്ക് ധരിക്കാനും പരസ്യവാചകങ്ങളിലൂടെ ആളുകളെ പ്രചോദിപ്പിച്ചു. ബിസിനസ്സ് മാർക്കറ്റിങ്ങിൽ ആരോഗ്യം അവിചാരിതമായി സുപ്രധാന ഘടകമായി മാറി. ഗുണമേന്മയുള്ള, അർത്ഥവത്തായ ആശയവിനിമയങ്ങളിലൂടെ ഉപഭോക്താക്കളോട് ചേർന്ന് നിൽക്കാൻ ബ്രാൻഡുകൾ കോവിഡ് കാലത്ത് പ്രത്യേകം ശ്രദ്ധിച്ചു. കമ്പനികൾ അവരുടെ ബ്രാൻഡ് പേഴ്സണാലാറ്റിക്ക് പ്രഥമ പരിഗണന നൽകാതിരുന്ന പരസ്യകാലം കൂടിയായി അങ്ങനെ കോവിഡ് കാലം മാറി. ബ്രാൻഡ് വ്യക്തിത്വത്തിന് വർണ്ണ പകിട്ട് നൽകിയ പരസ്യങ്ങൾ ജനങ്ങൾക്കും അവരുടെ സുരക്ഷയ്ക്കും പരസ്യങ്ങളിലൂടെ പകിട്ട് നൽകി. അതുവഴി അവർ ഉപഭോക്താക്കളോട് ചേർന്ന് നിൽക്കുന്നവരാണെന്ന് പ്രഖ്യാപിച്ചു. ഉപഭോക്താക്കളെ കമ്പനിയോട് വൈകാരികമായി ചേർത്ത് നിർത്താനുതകുന്ന പരസ്യതന്ത്രമായും ഇതിനെ വ്യാഖ്യാനിക്കാം.

> മാർക്കറ്റിങ്ങ് മേഖലയിൽ ശോഭിക്കുന്ന ബ്രാൻഡുകൾ അവരുടെ കൃത്യതയും, സൂക്ഷ്മതയും നിലനിർത്തി വിശ്വാസ്യത വർദ്ധിപ്പിക്കാൻ കോവിഡ് കാലത്തെ ഫലപ്രദമായി വിനിയോഗിച്ചു. അമിതവാഗ്ദാനങ്ങളോ ആശകളോ നൽകാതെ തന്നെ ഉപഭോക്താക്കൾക്ക് ശുഭാപ്തി വിശ്വാസം നൽകി പ്രചോദിപ്പിക്കാനും ബോധവത്കരിക്കാനും ഇത്തരം കമ്പനികൾക്ക് കഴിഞ്ഞിട്ടുണ്ട്.

കോവിഡ് 19 ന് മുൻപ് ബ്രാൻഡുകൾ പരസ്യങ്ങളിൽ സ്ഥിരമായി ഉപയോഗിച്ചിരുന്ന ചില പദങ്ങളും പ്രയോഗങ്ങളും കോവിഡ് വന്നതോടെ ഉപദ്രവകാരികളായി മാറി. ഉദാ: കില്ലർ ഡീൽ, സ്പ്രെഡ്, വൈറൽ, ഗാതർ, കണ്ടെജിയസ് തുടങ്ങിയ പദങ്ങൾ ബ്രാൻഡിന്റെ സ്വീകര്യതയും ജനപ്രീതിയും സ്ഥാപിക്കാനായി ഉപയോഗിച്ചിരുന്ന അന്താരാഷ്ട്ര കമ്പനികൾ പലതും കോവിഡ് കാലത്ത് അത്തരം വാക്കുകളുടെ ഉപയോഗം ഉപേക്ഷിച്ചു. ക്യാപിറ്റലൈസ്, അഡ്വാൻന്റേജ്, ഓഫർ, ഗെയിൻ, പ്രോഫിറ്റ്, തുടങ്ങിയ വാക്കുകൾ മാറ്റാൻ പരസ്യകമ്പനികൾക്ക് ബ്രാൻഡുകൾ ഉപദേശം നൽകി. പകരം കോൺട്രിബ്യൂട്ട്, കണക്ട്, കോപ് (cope), നേവിഗേറ്റ് തുടങ്ങിയ വാ
















ക്കുകൾ ഉപയോഗിച്ചു. മാർക്കറ്റിങ്ങ് മേഖലയിൽ ശോഭിക്കുന്ന ബ്രാൻഡുകൾ അവരുടെ കൃത്യതയും, സൂഷ്മതയും നിലനിർത്തി വിശ്വാസ്യത വർദ്ധിപ്പിക്കാൻ കോവിഡ് കാലത്തെ ഫലപ്രദമായി വിനിയോഗിച്ചു. അമിത വാഗ്ദാനങ്ങളോ ആശകളോ നൽകാതെ തന്നെ ഉപഭോക്താക്കൾക്ക് ശുഭാപ്തി വിശ്വാസം നൽകി പ്രചോദിപ്പിക്കാനും ബോധവത്കരിക്കാനും ഇത്തരം കമ്പനികൾക്ക് കഴിഞ്ഞിട്ടുണ്ട്.

ലോക്ക് ഡൗൺ കാലത്തെ തങ്ങളുടെ പരസ്യരീതികൾ അൺലോക്കിങ്ങ് ആരംഭിച്ചതോടെ കമ്പനികൾ മാറ്റാൻ തുടങ്ങി. പരസ്യങ്ങൾ അവയുടെ ഗൗരവസ്വഭാവം കുറച്ചു. ട്രാവലിങ്ങ്, സൈക്ലിങ്ങ്, ജോഗിങ്ങ് തുടങ്ങിയ സാധാരണ ജീവിതരീതികൾ പരസ്യങ്ങളിൽ തിരിച്ചുവരാൻ തുടങ്ങി. അവയെല്ലാം ജാഗ്രതയോടെയാണെന്നു മാത്രം. കോൾഗേറ്റിന്റെ ബിഗിൻ എഗൈൻ വിത്ത് സ്മൈൽ എന്ന പരസ്യം ഇത്തരത്തിൽ ശ്രദ്ധേയമായ ഒന്നാണ്.

മറ്റ് മേഖലകളിലെന്ന പോലെ മാർക്കറ്റിങ്ങിലും ഡിജിറ്റലൈസേഷന്റെ പ്രാധാന്യം വൻതോതിൽ വർദ്ധിച്ചത് ലോക്ക്ഡൗൺ കാലത്തായിരുന്നു. ഡിജിറ്റൽ ലോകത്ത് പരസ്യങ്ങൾ കൂടുതൽ പ്രചരിക്കപ്പെടുന്നു, അവയുടെ ഉള്ളടക്കവും അവതരണ രീതിയും മുൻപെങ്ങും സംഭവിക്കാത്ത രീതിയിൽ ചർച്ചചെയ്യപ്പെട്ടു. ഉള്ളടക്കത്തിലെ നിസ്സാരമെന്ന് കരുതുന്ന വാക്കുകൾ പോലും പല രീതിയിൽ വ്യാഖ്യാനിക്കപ്പെടുന്നു. തെറ്റായ വ്യാഖ്യാനങ്ങൾ പോലും വലിയ രീതിയിൽ പ്രചരിക്കപ്പെട്ടേക്കാം. അതിനാൽ കമ്പനികൾ അവരുടെ പരസ്യങ്ങൾക്ക് സൂഷ്മമായ പരിശോധനയും കൃത്യതയും ഉറപ്പ് വരുത്താൻ പ്രത്യേകം ശ്രദ്ധിച്ചു.

പ്രചോദനാത്മകമായ ഉള്ളടക്കങ്ങളും, ഉപകാരപ്രദമായ ആശയങ്ങളും, ക്രിയാത്മകമായ അവതരണ രീതികളും വഴി വേറിട്ട് നിൽക്കുന്ന ഒരു പരസ്യകാലം കൂടിയായിരുന്നു കോവിഡ് കാലം. മാർക്കറ്റിങ്ങ് പ്രവണതകളുടെ ഗതിയെ പരിവർത്തനത്തിന് വിധേയമാക്കിയ കാലമായി കോവിഡ് പരസ്യകാലത്തെ മാർക്കറ്റിങ്ങ് ചരിത്രത്തിൽ അടയാളപ്പെടുത്താം. സൃഷ്ടിപരമായ നിരവധി പരസ്യങ്ങളുടെ വിപ്ലവകാലം കൂടിയായി ലോക്ക്ഡൗൺ പോസ്റ്റ് ലോക്ക് ഡൗൺ കാലം മാറി. ●









ബോബ്ന ആന്റോ

# പരസ്യങ്ങൾ

## വിലയിരുത്തുവാൻ വായനക്കാർക്കും അവസരം




**അഭിപ്രായങ്ങൾ എഴുതിയോ ഓഡിയോ ക്ലിപ്പായോ അയച്ചു തരാവുന്നതാണ്**

പരസ്യങ്ങൾ വിലയിരുത്തുവാൻ വായനക്കാർക്ക് അവസരങ്ങൾ നൽകുന്നു.

നിങ്ങൾക്ക് ഇഷ്ടപ്പെട്ടതോ ഇഷ്ടപ്പെടാത്തതോ ആയ പരസ്യങ്ങളെപ്പറ്റിയുള്ള നിങ്ങളുടെ അഭിപ്രായങ്ങൾ ആഡ്കോമിലൂടെ പ്രകാശിപ്പിക്കാം.

നല്ല പരസ്യങ്ങൾ ചെയ്തവർക്ക് അതൊരു പ്രോൽസാഹനവും അല്ലാത്തവർക്ക് തിരുത്തുവാനും കൂടുതൽ മെച്ചപ്പെടുവാനുമുള്ള വെല്ലുവിളിയുമാകട്ടെ.

ഇഷ്ടപ്പെട്ടത് അല്ലെങ്കിൽ ഇഷ്ടപ്പെടാത്തത് എന്തുകൊണ്ടാണന്നു പറയുവാൻ കഴിയുമെങ്കിൽ നല്ലത്. നിങ്ങൾക്ക് ശ്രദ്ധേയമായി തോന്നിയ പരസ്യങ്ങളുടെ ഒരു ഫോട്ടോയോ യുട്യൂബ് ലിങ്കോ എടുത്ത് വാട്സ്ആപ്പിലോ ഇമെയിലിലോ അയച്ചു തരിക.

**'ആഡ്കോം അവാർഡ്'** ന് പരസ്യങ്ങൾ തെരഞ്ഞെടുക്കപ്പെടുമ്പോൾ ഈ അഭിപ്രായങ്ങളും പരിഗണിക്കുന്നതാണ്.

Email: effectiveadcom@gmail.com

Whatsapp: 98460 57461

ഇഫെക്ടീവ് ആഡ്കോം **eFFECTIVE ADCOM**

മലയാളത്തിലെ ആദ്യത്തെ അഡ്വർട്ടൈസിംഗ് & മാർക്കറ്റിംഗ് മാസിക

Admn. office: Effective Publications, Mughal Palace Building, Collectorate P.O. Kottayam - 686 002, Kerala, India



# ഗോപിദാസ്
## ചിത്രകലയുടെ ഉപാസകൻ

ചിത്രങ്ങളിലൂടെയും ടൈറ്റിലുകളിലൂടെയും വായനക്കാരുടെയും കലാ ആസ്വദകരുടെയും മനസ്സിൽ ഇടം നേടിയ പ്രശസ്തചിത്രകാരൻ എ.കെ.ഗോപിദാസിനെ കുറിച്ച് എൽ.രാജശേഖരൻ മുതുകുളം.

കഥകൾക്കും, കവിതകൾക്കും, ലേഖനങ്ങൾക്കും എല്ലാം വ്യത്യസ്തങ്ങളായ ചിത്രങ്ങൾ വരയ്ക്കുകയും; കവിതയുടെയും, കഥയുടെയും എല്ലാം പേരുകൾ അതിമനോഹരമായി വായനക്കാരുടെ മനസ്സിൽ തങ്ങിനിൽക്കും വിധം കൈവിരലുകളുടെ പ്രത്യേക സാമർത്ഥ്യം കൊണ്ട് എഴുതിച്ചേർക്കുകയും ചെയ്യുന്ന ഗോപിദാസിനെക്കുറിച്ചും അദ്ദേഹത്തിന്റെ സൃഷ്ടികളെക്കുറിച്ചും നമുക്കൊന്ന് അറിയാം.

കഥകളിലൂടെയും കവിതകളിലൂടെയും ചിത്രകഥകളിലൂടെയും ഗോപിദാസിന്റെ ചിത്രം മനസ്സിൽ കയറിയിട്ടുള്ള വായനക്കാർക്ക് അദ്ദേഹത്തിന്റെ, ചിത്രങ്ങൾ ഒന്നും മറക്കുവാനാകില്ല. എഴുത്തുകാരൻ ഭാവനയിൽ കണ്ട കഥാപാത്രങ്ങളെ ഗോപിദാസിന്റെ വിരൽ തുമ്പുകൾ കൊണ്ട് പേപ്പറിലൂടെ പേനയും ബ്രഷും ചലിപ്പിച്ച് ചിത്രങ്ങൾ സൃഷ്ടിക്കുമ്പോൾ എഴുത്തുകാരന്മാർ പോലും അത്ഭുതപ്പെടുന്നു. ഒരു പാട് പുസ്തകങ്ങളുടെ അകവും പുറവും ഗോപിദാസിന്റെ ചിത്രങ്ങൾ കാരണം



ഭംഗി വർദ്ധിക്കുകയും വായനക്കാരുടെ താൽപ്പര്യം കൂടുകയും ചെയ്തിട്ടുണ്ട്.

കോട്ടയം ജില്ലയിലെ വൈക്കത്തിനടുത്തുള്ള വെച്ചൂരിൽ 1960–ൽ കൊച്ചുപിള്ള ആചാരിയുടെയും പത്മാക്ഷി അമ്മയുടെയും പുത്രനായി ജനിച്ച ഗോപി ദാസ് തൃപ്പൂണിത്തുറ ആർ.എൽ.വി. കോളേജ് ഓഫ് ഫൈൻ ആർട്ട്സിൽ ചിത്രരചനയിൽ പഠനം നടത്തി. അക്ഷരനഗരമായ കോട്ടയത്തുനിന്നും പ്രസിദ്ധീക രിക്കുന്ന നിരവധി വാരികകളിലും മാസികകളിലും വര യ്ക്കുവാൻ തുടങ്ങി

വർഷങ്ങൾക്കു മുൻപ് മനോരാജ്യം വാരികയിൽ പ്രസിദ്ധീകരിച്ച 'നീലനിശീഥിനി' എന്ന ചിത്രകഥ വായനക്കാരുടെ മനസ്സിൽ ഇന്നും നിറഞ്ഞു നിൽക്കുന്നു. കൈയ്യിലൊരു പൂച്ചയുമായി പ്രത്യക്ഷപ്പെടുന്ന പൗർ ണ്ണമിയേയും മറ്റു കഥാപാത്രങ്ങളേയും ഒരു ചലച്ചിത്ര ത്തിലെന്നപോലെ അവതരിപ്പിക്കുവാൻ ഗോപിദാ സിന്റെ ചിത്രകഥയ്ക്ക് കഴിഞ്ഞു. ഇതു പോലെയുള്ള ചിത്രകഥകൾ മറ്റു പല വാരികകളിലും ഗോപിദാസ് വരച്ചിട്ടുണ്ട്.

മംഗളം വാരികയിൽ പ്രസിദ്ധീകരിച്ച 'ബദറുൽ മുനീർ ഹുസുനുൽ ജമാൽ' എന്ന ചിത്രകഥ ഇന്നും വായന ക്കാരുടെ മനസ്സിൽ നിറഞ്ഞു നിൽക്കുന്നു.

'തേവലശ്ശേരി നമ്പി' തുടങ്ങിയ ചിത്രകഥകളും ആസ്വാദകരെ വളരെ ആകർഷിച്ചു. കഥ, കവിത, ചിത്ര രചന, പെയിന്റിംഗ്, കാർട്ടൂൺ ഇതിനേക്കുറിച്ചെല്ലാം ഗോപിദാസിന് വ്യക്തമായ ധാരണകളുണ്ട്.

പ്രശസ്തരായ പല നോവലിസ്റ്റുകളും കവികളും അവരുടെ രചനകൾക്ക് ഗോപിദാസിന്റെ ചിത്രങ്ങളും ടൈറ്റിലുകളും കൊതിക്കുന്നവരാണ്. ഗോപിദാസ് ലേ–ഔട്ട് ചെയ്ത വാരികകളിൽ നിന്നും മാസികകളിൽ നിന്നും വായനക്കാർക്ക് കണ്ണുകൾ മാറ്റുവാൻ തോന്നുകയില്ല.

തൃപ്പൂണിത്തുറ ആർ.എൽ.വി യിൽ ചിത്രകല പഠിക്കുന്ന കാലത്ത് എറണാകുളത്തു നിന്നും പ്രസിദ്ധീകരിച്ചിരുന്ന 'രഞ്ജിനി' യിൽ ഗോപിദാസ് ആദ്യമായി ചിത്രങ്ങൾ വരച്ചു തുടങ്ങി. പിന്നീട് കോട്ടയത്തു നിന്നുള്ള 'സുനന്ദ' യിൽ ആർട്ടിസ്റ്റായി. 1989–ൽ അദ്ധ്യാപകനാകുന്നതുവരെ സുനന്ദയിൽ തുടർന്നു. അദ്ധ്യാപകനായി ഇരിയ്ക്കുമ്പോൾ കേരളസർക്കാർ പൊതുവിദ്യാഭ്യാസ വകുപ്പിന്റെ കലാ സാഹിത്യ സാംസ്ക്കാരിക വാർത്താപ്രസി ദ്ധീകരണമായ വിദ്യാരംഗം മാസികയുടെ ആർട്ട് എഡിറ്ററായി പ്രവർത്തിച്ചു. ഗോപിദാസ് മാസിക യുടെ വളർച്ചയിൽ നിർണ്ണായകമായ പങ്ക് വഹിച്ച വ്യക്തി കൂടിയാണ്.

ചിത്രങ്ങളെക്കുറിച്ച് ഗോപിദാസിന്റെ അഭി പ്രായം നമുക്കൊന്ന് കേൾക്കാം. 'കാലം മാറുക യാണ് കഥകളിൽ ഇപ്പോൾ മൂഡിനാണ് പ്രാധാന്യം. ഈ മാറ്റം ഉൾക്കൊള്ളാൻ ചിത്രകാരന്മാർക്ക്



കഴിയണം. പുരുഷൻ സ്ത്രീ ആയി മാറുന്നതിനെ കുറിച്ചുള്ള ഒരു കഥയിൽ കഥാപാത്രത്തിന്റെ മാനസിക അവസ്ഥ ആവിഷ്ക്കരിക്കാൻ ചിത്രകാരൻ ശ്രമിക്കണം. ഊന്നൽ മാനസികാവസ്ഥയ്ക്ക് ആയതിനാൽ ഇത്തരം ഒരു കഥയ്ക്ക് റിയലിസ്റ്റിക് ചിത്രങ്ങൾ അനുയോജ്യമാകില്ല കഥയുടെ മൂഡ് ഉൾക്കൊണ്ടു വേണം ചിത്രങ്ങൾ വരയ്ക്കേണ്ടത്. നമ്പൂതിരിയുടെയും എ.എസ്സിന്റെയും ചിത്രങ്ങൾ എനിയ്ക്ക് ഇഷ്ടമാണ്. എങ്കിലും എ.എസ്സിന്റെ ചിത്രരചനാ വൈഭവമാണ് എന്നെ കൂടുതൽ ആകർഷിച്ചിട്ടുള്ളത്. അതുകൊണ്ട് നമ്പൂതിരിയുടെ ചിത്രങ്ങളോട് ഇഷ്ടക്കുറവൊന്നുമില്ല. അദ്ദേഹത്തിന്റെ ചിത്രവും ഞാൻ ഇഷ്ടപ്പെടുന്നു.

പ്രശസ്ത സാഹിത്യകാരന്മാരുടെ കഥകൾക്കും നോവലുകൾക്കും പ്രശസ്ത കവികളുടെ കവിതകൾക്കും ഗോപിദാസ് വരച്ചിട്ടുണ്ട്. പെരുമ്പടവം ശ്രീധരന്റെ കുറെ പുസ്തകങ്ങളുടെ ചിത്രങ്ങളും കവർ പേജും ഗോപിദാസ് വരച്ചിട്ടുണ്ട്. പെരുമ്പടവം ശ്രീധരന്റെ 'നാരായണം' എന്ന നോവലിലെ ചിത്രീകരണം വായനക്കാർ ഏറെ ശ്രദ്ധിച്ചതാണ്. നാരായത്തിലെ ഓരോ കഥാപാത്രത്തിന്റെ പ്രത്യേകതയും ആരും മറക്കുകയില്ല. പ്രശസ്ത സാഹിത്യകാരനായ ജോർജ് ഓണക്കൂറിനും ഗോപിദാസിന്റെ ചിത്രങ്ങളോടാണ് കൂടുതൽ താൽപ്പര്യം. ജോർജ് ഓണക്കൂറിന്റെ പുസ്തകങ്ങൾക്കും ഗോപിദാസ് വരച്ചിട്ടുണ്ട്.

കമ്പ്യൂട്ടറിൽ നാം കണ്ടു മടുത്ത അക്ഷരക്കൂട്ടങ്ങൾ കൊണ്ട് ടൈറ്റിലുകൾ സൃഷ്ടിക്കാതെ സ്വന്തം വിരലുകൾ കൊണ്ട് രചിക്കുന്ന ടൈറ്റിലുകളാണ് ഓരോ കഥയ്ക്കും കവിതയ്ക്കുമെല്ലാം ഗോപിദാസ് ചെയ്യുന്നത്. അക്ഷരങ്ങളുടെ ആകൃതിയെക്കുറിച്ച് കൃത്യമായ അറിവുള്ള ഗോപിദാസ് സൃഷ്ടിക്കുന്ന അക്ഷരങ്ങൾ അതിന്റെ ആകൃതിയുടെ പ്രത്യേകതയിലും സൗന്ദര്യത്തിലും ചിത്രങ്ങളെപ്പോലെ നമ്മുടെ മനസ്സിൽ നിറഞ്ഞു നിൽക്കും. നിരവധി പ്രൊഫഷണൽ നാടകങ്ങൾക്കും, സീരിയലുകൾക്കും, സിനിമകൾക്കുംഭരതം,അനശ്വരം,ഇഞ്ചക്കാടൻമത്തായി & സൺസ്, ഡോളർ, നെപ്പോളിയൻ, തലൈവാസൽ, മിസ്റ്റർ & മിസിസ്സ് – തുടങ്ങിയ സിനിമകൾക്കും ഗോപിദാസ് ടൈറ്റിൽ ചെയ്തിട്ടുണ്ട്.

പ്രശസ്തരായ പല നോവലിസ്റ്റുകളും കവികളും അവരുടെ രചനകൾക്ക് ഗോപിദാസിന്റെ ചിത്രങ്ങളും ടൈറ്റിലുകളും കൊതിക്കുന്നവരാണ്. ഗോപിദാസ് ലേ-ഔട്ട് ചെയ്ത വാരികകളിൽ നിന്നും മാസികകളിൽ നിന്നും വായനക്കാർക്ക് കണ്ണുകൾ മാറ്റുവാൻ തോന്നുകയില്ല. അത്ര മനോഹരമായാണ് അദ്ദേഹം ലേ-ഔട്ട് ചെയ്യുന്നത്. നിരവധി കവിതകൾ അദ്ദേഹത്തിന്റെ ചിത്രങ്ങൾ കൊണ്ട് ശ്രദ്ധിക്കപ്പെട്ടിട്ടുണ്ട്.

ഒ.എൻ.വി.കുറുപ്പിന്റെ 'ദിനാന്തം' എന്ന കാവ്യഗ്രന്ഥം വായിക്കുമ്പോൾ കവിത പോലെ തന്നെ മനോഹരമായി ഗോപിദാസിന്റെ ചിത്രവും വായനക്കാരുടെ മനസ്സിൽ നിറഞ്ഞു നിൽക്കും. അദ്ദേഹത്തിന്റെ രേഖകൾക്കും ചിത്രങ്ങൾക്കും ഒരു പ്രത്യേകത തന്നെയുണ്ട്. മറ്റു ചിത്രകാരന്മാരുടെ ചിത്രങ്ങളിൽ നിന്ന് വളരെ വ്യത്യസ്തമായ ശൈലിയിലാണ് ഗോപിദാസ് വരയ്ക്കുന്നത്. ഒരു സ്ത്രീയുടെ രൂപമായാലും പുരുഷന്റെ രൂപമായാലും; അവരുടെ ഭാവവും മനസ്സും എല്ലാം അത് കാണുന്നവരുടെ ഉള്ളിൽ പതിയും വിധമാണ് അദ്ദേഹം വരയ്ക്കുന്നത്.

ഗോപിദാസിന്റെ ലേ-ഔട്ടുകളും വായനക്കാരുടെ മനസ്സിന് സുഖമുണ്ടാക്കുന്ന രീതിയിലാണ്. കവിതയുടെ ആയാലും കഥയുടെ ആയാലും ചിത്രങ്ങൾ അച്ചടിക്കുന്ന വരിയുമായി ഇണങ്ങി പോകത്തക്ക രീതിയിൽ അദ്ദേഹം ക്രമീകരിക്കും. വായനക്കാരെ കൂടുതൽ വായിക്കാൻ പ്രേരിപ്പിക്കും വിധമാണ് അദ്ദേഹം ലേ-ഔട്ട് ചെയ്യുന്നത്.

ഇപ്പോൾ ധാരാളം പ്രസിദ്ധീകരണങ്ങളിൽ വരയ്ക്കുന്ന ഗോപിദാസ് ചിത്രകലാ പഠന കാലത്തെ ഒരു അനുഭവം വിവരിച്ചു. അദ്ദേഹത്തിന് മറക്കാനാത്ത ഒരു അനുഭവമായിരുന്നു അത്. 'ദിവസവും നൂറ് സ്കെച്ച് എങ്കിലും വരച്ചാലേ കൈത്തഴക്കം വരൂ. എങ്കിലേ നല്ല ചിത്രകാരൻ ആകാൻ കഴിയൂ. ഇത് ദിവസവും അദ്ധ്യാപകർ പറഞ്ഞു തരുന്ന കാര്യമാണ്. ദിവസവും അഞ്ചോ ആറോ സ്ക്കെച്ചെങ്കിലും ഞാൻ വരയ്ക്കുമായിരുന്നു. എവിടെയെങ്കിലു മൊക്കെ ചെന്നിരുന്ന് ഏതെങ്കിലും ദൃശ്യങ്ങൾ സ്ക്കെച്ചു ചെയ്യും. ഒരു സായാഹ്നം, ഞാൻ വൈക്കം ബോട്ടുജെട്ടി യിൽ ചെന്നു. ഏതെങ്കിലും ഒരു സ്ക്കെച്ച് ചെയ്യാമെന്നു വിചാരിച്ചാണ് അവിടെ എത്തിയത്. അവിടെ എത്തിയപ്പോൾ സ്ക്കെച്ച് ചെയ്യാൻ പറ്റിയ നല്ലൊരു ദൃശ്യം കണ്ടു. ബോട്ടുജെട്ടിയിൽ നിരത്തി വെച്ചിരിക്കുന്ന മണ്ണെണ്ണ വീപ്പയുണ്ട്. മണ്ണെണ്ണ വീപ്പയുടെ മുകളിൽ പ്രാകൃതനായ ഒരാൾ ഇരിക്കുന്നു.

അസ്തമയസൂര്യന്റെ വെളിച്ചം അയാളിൽ വീഴുന്നുണ്ട്. ആ ഇരിപ്പിനും അയാളുടെ ശരീരത്തിൽ പതിക്കുന്ന വെളിച്ചത്തിനും എന്തോ ഒരു പ്രത്യേകത തോന്നി! ഞാൻ അയാളെ സ്ക്കെച്ച് ചെയ്യാൻ തുടങ്ങി. സ്കെച്ച് പകുതി ആയപ്പോൾ വീപ്പപ്പുറത്തു നിന്നും അയാൾ ചാടി ഇറങ്ങി എന്നിട്ട് എന്നെ ഒന്ന് രൂക്ഷമായി നോക്കി. എന്നെ നോക്കി നിന്നിട്ട് അയാൾ ഓടി. അതു വരെ നല്ല മൂഡിലായിരുന്നു ഞാൻ. ഈ രംഗം കണ്ടപ്പോൾ പെട്ടെന്ന് എനിയ്ക്ക് സങ്കടവും നിരാശയും തോന്നി. 'ഓടരുത് ഇവിടെ വാ' ഞാൻ ഉച്ചത്തിൽ വിളിച്ചു പറഞ്ഞു. അതു കേട്ടപ്പോൾ അയാളുടെ ഓട്ടത്തിന്റെ വേഗത കൂടി. അയാൾ എന്നെ എന്തൊക്കെയോ ചെയ്തിട്ട് ഓടുകയാണ് എന്നാണ് അകലെ നിന്നിരുന്നവർ കരുതിയത്. പിന്നീട് ആൾക്കാർ പറഞ്ഞാണ് ഞാൻ കാര്യങ്ങൾ അറിയുന്നത്. അയാൾ ഒരു ഭ്രാന്തൻ ആണെന്നും ഞാൻ അയാളെ നോക്കി വരയ്ക്കുന്നതു കണ്ട്, ഭയന്ന് ഓടിയതാണെന്നും. ചിത്രം വരച്ചു തീരാത്തതിന്റെ നിരാശ എനിയ്ക്ക് മാറിയില്ല. ഇന്നും എവിടെ എങ്കിലും ഒരു ഔട്ട് ഡോർ സ്റ്റഡിക്കു പോകുമ്പോൾ ആ മനുഷ്യന്റെ പ്രാകൃതമായ മുഖം എന്റെ മനസ്സിൽ തെളിയും.

ഔട്ട് ഡോർ സ്റ്റഡി നടത്തി വരച്ച നിരവധി ചിത്രങ്ങൾ ഗോപിദാസിന്റെ സ്ക്കെച്ച് ബുക്കിലുണ്ട്. തെരുവുകൾ, ചന്തകൾ, ഭാരതോൽസവ ദൃശ്യങ്ങൾ, പല സ്ഥലത്തെയും പ്രധാന ഉത്സവം തുടങ്ങി പ്രധാന ചിത്രങ്ങൾ ഒരു പാട് അദ്ദേഹം വരച്ചു വെച്ചിട്ടുണ്ട്. ഓരോ ചിത്രത്തിനും ഓരോ പ്രത്യേകതയും നമുക്ക് കാണാൻ കഴിയും. നാട്ടിൻ പുറത്തെ പല ദൃശ്യങ്ങളും മനോഹരമായ രീതിയിൽ പല സ്റ്റൈലിൽ അദ്ദേഹം ചിത്രീകരിച്ചിട്ടുണ്ട്. ഭംഗിയുള്ള നിരവധി സീനറികളും അദ്ദേഹം വരച്ചിട്ടുണ്ട്. പല സീനറികളും ഒരു സിനിമ പോലെ നമ്മുടെ മനസ്സിൽ നിറഞ്ഞു നിൽക്കുന്നതാണ്.

പുരാണ കഥാപാത്രങ്ങളുടെ ചിത്രങ്ങൾ വരയ്ക്കു











ന്നതിനും ഗോപിദാസിന് പ്രത്യേക കഴിവുണ്ട്. കുരുക്ഷേത്രഭൂമിയിൽ, ബൈബിൾ കഥകൾ എന്നിവ വായിച്ചിട്ടുള്ളവർക്ക് അത് മനസിലാകും. എൻ.ബി.എസ്സിന്റെ ആദ്ധ്യാത്മ രാമായണത്തിൽ അദ്ദേഹം വരച്ച ശ്രീരാമന്റെയും സീതയുടെയും ഹനുമാന്റെയും മറ്റും ചിത്രങ്ങൾ വായനക്കാരുടെ ഓർമ്മയിലുണ്ടായിരിക്കും. അറബികഥകളുടെ ചിത്രീകരണത്തിലും ഗോപിദാസ് പിന്നോട്ടല്ല. ഗ്രീൻ ബുക്സ് പ്രസിദ്ധീകരിച്ച അറേബ്യയിലെ അടിമ എന്ന നോവലിലെ ചിത്രങ്ങൾ കണ്ടിട്ടുള്ളവർക്ക് അദ്ദേഹത്തിന്റെ അറബിച്ചിത്രങ്ങളുടെ മഹത്വം മനസ്സിലാകും.

ഗോപിദാസിൽ നിന്നും ഏറ്റവും മികച്ച ചിത്രങ്ങൾ ഇനിയും പ്രത്യക്ഷപ്പെടാൻ പോകുന്നതേയുള്ളു. പല ടി വി സീരിയലുകളിലും അദ്ദേഹം എഴുതിക്കൊടുത്ത ടൈറ്റിലിന്റെ ഭംഗി ആരും മറക്കുകയില്ല. ഇപ്പോൾ അദ്ദേഹം മുപ്പത്തിയഞ്ചു മീറ്റർ നീളമുള്ള ഒന്നേമുക്കാൽ മീറ്റർ വീതിയുള്ള തുണിയിൽ ചിത്രങ്ങൾ വരച്ചുകൊണ്ടിരിക്കുകയാണ്. ആ ചിത്രം പൂർത്തിയായി കഴിയുമ്പോൾ പ്രദർശനത്തിനും തീരുമാനിച്ചിട്ടുണ്ട്. ഒരു വലിയ തുണിയിൽ വരച്ച വർണ്ണചിത്രം താമസിയാതെ നമ്മുടെ മുന്നിൽ പ്രത്യക്ഷപ്പെടുമെന്ന് പ്രതീക്ഷിക്കാം. പരീക്ഷാ ഭവനിലെ ഉദ്യോഗസ്ഥയായ ടി.കെ.ജയയാണ് ഗോപിദാസിന്റെ ഭാര്യ. മകൻ വിഷ്ണുദാസ് വിദ്യാർത്ഥിയാണ്. വിഷ്ണുദാസും നന്നായി ചിത്രം വരയ്ക്കും. ഗോപിദാസും കുടുംബവും തിരുവനന്തപുരത്ത് താമസിക്കുന്നു. ●



**എൽ.രാജശേഖരൻ മുതുകുളം**

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



കെ.കെ. കുരുവിള

# ഏറെ പുതുമകൾ സൃഷ്ടിച്ച കേരളഭൂഷണം

മദ്ധ്യതിരുവിതാംകൂറിലെ രാഷ്ട്രീയ രംഗത്തെ സംശുദ്ധമാക്കുകയും ക്രൈസ്തവ സഭകളുടെ വിദ്യാഭ്യാസ, ആത്മീയ രംഗങ്ങളെ പരിപോഷിപ്പിക്കുകയും ചെയ്യുക എന്ന ലക്ഷ്യത്തോടെയാണ് കേരളഭൂഷണം തുടങ്ങുന്നത്. ആദ്യത്തെ ചീഫ് എഡിറ്റർ കെ.കെ. കുരുവിളയായിരുന്നു.

ഒരു കാലത്ത് കേരളത്തിന്റെ രാഷ്ട്രീയ, സാമൂഹ്യ, സാമ്പത്തിക രംഗത്ത് നിർണ്ണായകമായ സ്വാധീനം ചെലുത്തിയ ദിനപത്രമാണ് 1944ൽ കോട്ടയത്തുനിന്ന് ആരംഭിച്ച കേരളഭൂഷണം. നിരണം കാരനായ കെ.കെ. കുരുവിളയാണ് പത്രത്തിന്റെ സ്ഥാപക പത്രാധിപർ. മദ്ധ്യതിരുവിതാംകൂറിലെ രാഷ്ട്രീയ രംഗത്തെ സംശുദ്ധമാക്കുകയും ക്രൈസ്തവ സഭകളുടെ വിദ്യാഭ്യാസ, ആത്മീയ രംഗങ്ങളെ പരിപോഷിപ്പിക്കുകയും ചെയ്യുക എന്ന ലക്ഷ്യത്തോടെയാണ് കേരളഭൂഷണം തുടങ്ങുന്നത്.

മാർത്തോമ്മാ വൈദിക സെമിനാരിയുടെ ആദ്യ പ്രിൻസിപ്പലായും കോട്ടയം എം.റ്റി. സെമിനാരി ഹൈസ്കൂൾ ഹെഡ്മാസ്റ്ററായും കുരുവിള സേവനമനുഷ്ഠിച്ചിട്ടുണ്ട്. തിരുവിതാംകൂർ പ്രജാസഭയിൽ ഒരംഗം കൂടിയായിരുന്നു അദ്ദേഹം.

സ്വാതന്ത്ര്യ സമര പോരാളിയും മഹാത്മാ ഗാന്ധിയുടെ ശിഷ്യനുമായിരുന്ന കുരുവിള, കേരളഗാന്ധി, ദീനബന്ധു എന്നീ പേരുകളിലും അറിയപ്പെട്ടിരുന്നു. കേരളഭൂഷണം പത്രത്തിന്റെ ആദ്യത്തെ ചീഫ് എഡിറ്ററും കെ.കെ. കുരുവിള തന്നെയായിരുന്നു.

ആത്മീയ, സാമുദായിക രംഗങ്ങളിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കേണ്ടി വന്നതിനാൽ കേരളഭൂഷണം 1944 ൽത്തന്നെ അദ്ദേഹം കോട്ടയത്തെ

Bismi Ballpens Refills
SYED AGENCIES COCHIN - 682018

# കേരളഭൂഷണം

Established in 1944

** Air Surcharge at Bombay 20 P

R. No. 5055-



## വിമാനത്തിലെ ...
## ഉദ്യോഗസ്ഥന്മാ...

പ്രമുഖ വ്യവസായിയും, പ്ലാന്ററുമായ അഞ്ചേരിൽ എ.വി. ജോർജ്ജിനു കൈമാറി. എ.വി. ജോർജ്ജ് സാരഥ്യം ഏറ്റെടുത്തതോടെ പത്രത്തിന്റെ പ്രചാരം വർദ്ധിച്ചു. മലങ്കരസഭാ കേസിൽ യാക്കോബായ സഭയോട് ചായ്‌വ് കാട്ടിയതിനാൽ ആ സമുദായത്തിന്റെയും, സി.എസ്.ഐ. സഭയുടെയും ഔദ്യോഗിക പത്രമായി കേരളഭൂഷണം അറിയപ്പെട്ടു. കോട്ടയം ജില്ലയിൽ മാത്രമല്ല മദ്ധ്യതിരുവിതാകൂറിലെ തന്നെ പ്രധാന ഭാഷാ ദിനപത്രമായി കേരളഭൂഷണം വളരെ വേഗം ഉയർന്നു. മദ്ധ്യതിരുവിതാംകൂറിൽ നിന്ന് ആദ്യമായൊരു അന്തിപ്പത്രം തുടങ്ങിയതും കേരള ഭൂഷണം ആണ്.

1959 ഓഗസ്റ്റ് 15ന് എ.വി. ജോർജ്ജ് നിര്യാതനായതിനെ തുടർന്ന് അദ്ദേഹത്തിന്റെ പുത്രൻ വർക്കി ജോർജ്ജ് പത്രത്തിന്റെ ചുമതല ഏറ്റെടുത്തു. 1959ൽ ഇ.എം.എസ് മന്ത്രിസഭക്കെതിരെ കേരളത്തിൽ ആഞ്ഞടിച്ച വിമോചന സമരത്തിലും 1964ൽ കോൺഗ്രസിലെ പിളർപ്പിനെ തുടർന്ന് കെ.എം.ജോർജ്ജിന്റെ നേതൃത്വത്തിൽ കേരളാകോൺഗ്രസ് എന്ന പേരിൽ പുതിയ പാർട്ടി രൂപം പ്രാപിച്ചതിലും കേരളഭൂഷണം നിർണായക സ്വാധീനം ചെലുത്തിയിട്ടുണ്ട്.

ഗവൺമെന്റിന്റെ നല്ല കാര്യങ്ങളെ പ്രകീർത്തിക്കുകയും പോരായ്മകളെ തുറന്നു കാട്ടുകയും ചെയ്ത പത്രത്തിന്റെ മുഖപ്രസംഗവും രാഷ്ട്രീയ അവലോകനവും ഏറെ ശ്രദ്ധ പിടിച്ചുപറ്റി. സംസ്ഥാനത്തെ കർഷകരുടെ പ്രശ്നങ്ങൾ, പ്രത്യേകിച്ച് കുടിയേറ്റക്കാരുടെ ദുരിതങ്ങൾ, ഗവൺമെന്റിന്റെ ശ്രദ്ധയിൽ കൊണ്ടുവരുന്നതിൽ പത്രം വഹിച്ച പങ്ക് വളരെ വലുതായിരുന്നു.

1969ൽ കേരള ഭൂഷണം കോട്ടയത്തെ കേരളധ്വനി

കേരളത്തിലെ ഭാഷാ ദിനപത്രങ്ങളിൽ ആദ്യമായി വാരാന്ത്യത്തിൽ പ്രത്യേക പതിപ്പ് (സൺഡേ സപ്ളിമെന്റ്) പ്രസിദ്ധീകരണം ആരംഭിച്ചത് കേരളഭൂഷണത്തിലാണ്. പത്രത്തിന്റെ വാരാന്ത്യം ഏറെ സവിശേഷതകൾ ഉണ്ടായിരുന്നതിനാൽ പ്രത്യേകം ശ്രദ്ധിക്കപ്പെട്ടിരുന്നു. ദിനപത്രം ആദ്യമായി സ്വന്തം വാഹനങ്ങളിൽ വിതരണക്കാർക്ക് എത്തിച്ചു കൊടുത്തതിന്റെ അവകാശിയും കേരളഭൂഷണമാണ്.

പത്രത്തിന്റെ ഉടമ കല്ലറയ്ക്കൽ ഡോ. ജോർജ്ജ് തോമസിന് കൈമാറി. കേരളധ്വനി സായാഹ്ന പത്രമായി മാറ്റിക്കൊണ്ട് കേരളഭൂഷണം പ്രഭാത പത്രമായി നിലനിർത്തി. കേരളത്തിലെ ഭാഷാ ദിനപത്രങ്ങളിൽ ആദ്യമായി വാരാന്ത്യത്തിൽ പ്രത്യേക പതിപ്പ് (സൺഡേ സപ്ളിമെന്റ്) പ്രസിദ്ധീകരണം ആരംഭിച്ചത് കേരളഭൂഷണത്തിലാണ്. പത്രത്തിന്റെ വാരാന്ത്യം ഏറെ സവിശേഷതകൾ ഉണ്ടായിരുന്നതിനാൽ പ്രത്യേകം ശ്രദ്ധിക്കപ്പെട്ടിരുന്നു.

ദിനപത്രം ആദ്യമായി സ്വന്തം വാഹനങ്ങളിൽ വിതരണക്കാർക്ക് എത്തിച്ചു കൊടുത്തതിന്റെ അവകാശിയും കേരളഭൂഷണമാണ്. കേരള രാഷ്ട്രീയത്തിൽ ഏറെ പ്രശോഭിച്ചിരുന്ന വ്യക്തിയാണ് ഡോ.ജോർജ്ജ് തോമസ്. കല്ലൂപ്പാറ നിയോജക മണ്ഡലത്തെ പല തവണ പ്രതിനിധീകരിച്ച അദ്ദേഹം നിയമ സഭയിൽ പാർട്ടിയുടെ ഡെപ്യൂട്ടി ലീഡറായും പ്രവർത്തിച്ചിട്ടുണ്ട്.



# റിപ്പോർട്ടറുടെ ഡയറി

കെ. എം. റോയ്

## പ്രധാന മന്ത്രിപദം തേടുന്ന നേതാവ്

ഇടക്കം ആർ.എസ്.എസിൽ

കമ്മ്യൂണിസ്റ്റുകളുടെ നിലപാട്

1961 ൽ കേരളപ്രകാശം എന്ന മത്തായി മാഞ്ഞൂരാന്റെ പത്രത്തിൽ സഹപത്രാധിപരായി മാധ്യമ ജീവിതത്തിന് തുടക്കം കുറിച്ച കെ. എം. റോയ് അതിനു ശേഷം കേരളഭൂഷണത്തിൽ ഏറെക്കാലം റിപ്പോർട്ടറായി ഉണ്ടായിരുന്നു. അന്ന് അദ്ദേഹം എഴുതിയിരുന്ന റിപ്പോർട്ടറുടെ ഡയറി ഏറെ ശ്രദ്ധേയമായിരുന്നു. ഉപ്പായി മാപ്ല എന്ന് ശ്രദ്ധേയമായ ഒരു പോക്കറ്റ് കാർട്ടൂണുമുണ്ടായിരുന്നു ആദ്യപേജിൽ.

1960 കളുടെ അവസാനം കോട്ടയത്തുനിന്ന് കാനം ഇ. ജെ. എന്ന അധ്യാപകനും നോവലിസ്റ്റുമായ വ്യക്തി പ്രസിദ്ധീകരിച്ചിരുന്ന മനോരാജ്യം വാരികയെ പിന്നീട് ജോർജ് ഏറ്റെടുത്ത് മലയാളത്തിലെ ഉത്തമ കുടുംബ വാരികയാക്കിയിരുന്നു. കേരള ഭൂഷണം ഗ്രൂപ്പിൽ നിന്നുതന്നെയാണ് ചലച്ചിത്രം, ലാലുലീല, കൺമണി തുടങ്ങിയ പ്രസിദ്ധീകരണങ്ങളും പുറത്തിറക്കിയിരുന്നത്.

ഏകമകൻ വിജുവിന്റെ (ജോർജ്ജ്തോമസ്ജൂനിയർ) പെട്ടെന്നുള്ള വേർപാടിനെയും സാഹിത്യകാരിയും പത്രപ്രവർത്തകയുമായ ഭാര്യ റേച്ചൽ തോമസിന്റെ അസുഖത്തെയും തുടർന്ന് അദ്ദേഹം പത്രത്തിന്റെ പ്രസിദ്ധീകരണം നിർത്തി വച്ചു. തുടർന്ന് കോഴഞ്ചേരി കലമണ്ണിൽ കെ.ജെ. ഏബ്രഹാം പത്രം ഏറ്റെടുത്ത് 1989ൽ തിരുവല്ലയിൽ നിന്നു പുനരാരംഭിച്ചു. ഒരു വർഷത്തിനു ശേഷം സാങ്കേതിക കാരണങ്ങളാൽ പ്രഭാത ദിനപത്രം നിർത്തിവെച്ച് പത്തനംതിട്ട കേന്ദ്രമാക്കി സായാഹ്ന ദിനപത്രമാക്കി മാറ്റി.

2006ൽ കേരളഭൂഷണം ഡോ. കെ.സി. ചാക്കോയ്ക്ക് കൈമാറി. പുരാതന സംസ്കൃതിയുടെ തായ്‌വേരുകൾ ഭൂതകാലത്തിലൂടെ നീണ്ടു പടർന്നു കിടക്കുന്ന തിരുവിതാകൂറിന്റെ സിരാകേന്ദ്രമായ തിരുവല്ലയിൽ നിന്നു കേരളഭൂഷണം പുതിയ രൂപത്തിൽ 2008 ഏപ്രിൽ 14ന് വിഷുദിനത്തിൽ സായാഹ്ന ദിനപത്രമായി പുനഃപ്രകാശനം ചെയ്തു. ഒരു വർഷത്തിനു ശേഷം,



Books are a uniquely portable magic.

– Stephen King

I read a book one day and my whole life was changed.

– OrhanPamuk

The person who deserves most pity is a lonesome one on a rainy day who doesn't know how to read.

- Benjamin Franklin



ജോർജ്ജ് തോമസ് ജൂനിയർ (വിജു)



ഡോ. കെ.സി. ചാക്കോ

2009 ഏപ്രിൽ 14ന് പത്രത്തെ പ്രഭാത ദിനപത്രമാക്കി.

പുതിയ മട്ടിൽ കേരളഭൂഷണം പ്രസിദ്ധീകരിക്കുമ്പോൾ ഡോ. കെ.സി. ചാക്കോയ്ക്ക് കുറെ ലക്ഷ്യങ്ങളുണ്ട്. മദ്ധ്യ തിരുവിതാംകൂറിന്റെ സമഗ്ര വികസനം ലക്ഷ്യമാക്കി, പ്രവാസി മലയാളികളുടെ വക്താവായി അവരെയും അവരുടെ കൂട്ടായ്മകളെയും ഏകോപിപ്പിച്ച് പ്രവർത്തിക്കുക, അടിച്ചമർത്തപ്പെട്ടവരും പ്രതികരിക്കാത്തവരുമായ ന്യൂനപക്ഷങ്ങളുടെയും സാധാരണക്കാരുടെയും ശബ്ദത്തിനും സ്വാതന്ത്ര്യത്തിനും വേണ്ടി നിലകൊള്ളുക, സാംസ്കാരികമായി അധോതലങ്ങളിൽ കഴിയുന്ന നിസ്സഹായരിലേക്കും സാമൂഹിക വിഭാഗങ്ങളിലേക്കും എത്തിച്ചേരുക, അവരുടെ വികസനത്തിൽ പങ്കാളിയാവുക, മത സൗഹാർദ്ദത്തിനു വേണ്ടിനിലകൊള്ളുക, പാരമ്പര്യമൂല്യങ്ങളും സാംസ്കാരവും ശക്തിപ്പെടുത്തുക, സമകാലിക രാഷ്ട്രീയ സംഭവവികാസങ്ങളിലും കേരളത്തിന്റെ വികസനത്തിലും പങ്കാളിയാവുക, കൃഷിക്കും വ്യവസായത്തിനും പ്രോത്സാഹനം നൽകുക, പ്രാദേശിക വാർത്തകൾക്ക് പ്രാമുഖ്യവും ദൈനം ദിന വാർത്തോവലോകനവും നൽകുക, 21ാം നൂറ്റാണ്ടിന്റെ മാറ്റങ്ങളെ ഉൾക്കൊള്ളുക തുടങ്ങിയ ലക്ഷ്യങ്ങളാണ് ഡോ. കെ.സി. ചാക്കോ കേരളഭൂഷണത്തിലൂടെ ഉന്നം വയ്ക്കുന്നതത്രെ. ●






**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.

## സ്വരൂപം



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com

# ഫാഷൻ വിസ്മയത്തിന് വിട!

അങ്ങ് വെനീസിൽ ജനിച്ച ഒരു പയ്യൻസിന് പുതുപുത്തൻ ഫാഷനുകളോട് എന്തെന്നില്ലാത്ത കമ്പം തോന്നി. ഒന്നുമാലോചിക്കാതെ അവൻ ഫ്രാൻസിലേക്ക് വെച്ചു പിടിച്ചു. അവിടെ തടിമിടുക്കുള്ളൊരു തയ്യൽക്കാരനോട് ചങ്ങാത്തം കൂടി തയ്യൽവേലകൾ പഠിച്ചെടുത്തു പിയറി കാർഡിൻ. ആ 14 വയസ്സുകാരന്റെ തയ്യലിന്റെ രസതന്ത്രം നാടാകെ പരന്നു. 1945ൽ പാരീസിലെ പ്രസിദ്ധമായ വസ്ത്രരൂപകല്പനാ വിദഗ്ധൻ അവനെ തട്ടിയെടുത്തു.

അഞ്ചു വർഷം കൊണ്ട് കക്ഷി സ്വന്തമായി ഒരു ഫാഷൻ ഹൗസ് തുറന്നു. പിന്നെ തിരിഞ്ഞുനോക്കേണ്ടി വന്നിട്ടില്ല.

60 സംവത്സരക്കാലമാണ് ഫാഷൻ രംഗത്ത് തലയെടുപ്പോടെ ഈ ഫ്രഞ്ച് ഡിസൈനർ നിറഞ്ഞു നിന്നത്. ഏതാണ്ട് ആയിരത്തിലേറെ ഉൽപ്പന്നങ്ങളുടെ വിശ്വസനീയ ബ്രാൻഡ് നെയ്മായി കസറി.

പേന മുതൽ പേനാക്കത്തിവരെ, പെർഫ്യൂം മുതൽ ചീറിപ്പായുന്ന വാഹനങ്ങൾവരെയും ഒരു ലക്ഷത്തോളം ഒട്ട് ലെറ്റുകളിലൂടെ വിറ്റഴിച്ചു ഈ വിദ്വാൻ....!

എന്തും ഏതും വിൽക്കണമെങ്കിൽ ലലനാമണികൾ വേണമെന്ന സങ്കൽപ്പത്തെ തകിടം മറിച്ചു. ഗ്രാഫിക് പാറ്റേണുകളും ത്രീഡൈമൻഷൻ ഡിസൈനുകളും പളപളാ തിളങ്ങുന്ന വസ്ത്രങ്ങളും കൊണ്ട് ഏവരേയും ആകർഷിക്കാൻ പിയറിക്കു കഴിഞ്ഞു. വാഹനങ്ങൾ ഡിസൈൻ ചെയ്യുക എന്നത് ഒരു ഭ്രാന്തുപോലെ കൊണ്ടു നടന്നവൻ അമേരിക്കൻ മോട്ടോർ കോർപ്പറേഷന്റേതുൾപ്പെടെ ഒട്ടേറെ മോഡലുകൾ അവതരിപ്പിച്ചു ശ്രദ്ധ നേടി. യുനെസ്കോയുടെ ഗുഡ്‌വിൽ അംബാസിഡറായി പ്രവർത്തിച്ചിട്ടുള്ള ഫാഷൻ ലോകത്തെ ആതുല്യ പ്രതിഭ 98-ാം വയസ്സിലാണ് ഇഹലോകവാസം വെടിയുന്നത്. ●



Model code: 218/2021

| | | |
|---|---|---|
| Name | : | Vaidika Senjaliya |
| Height | : | 5.6 |
| Vitals | : | 34-28-36 |
| Interest | : | Modeling and acting adfilms, feature films, Music Albums etc. |
| Job Track | : | Many Print and TV Ads, Urben Movie etc. |



Model code: 219/2021

Name : Ghazal Srivastava

Height : 5.3

Interest : Modeling and acting adfilms, feature films etc.

Job Track : South film -1947 August 14,
Ad commercial for -Bubaloo chewing gum ,
Nokia lumia, Good night, Cafe coffee day
Music Album - Pie in the Sky, Anxiety

Model code: 220/2021

Name : Mruga Umrania

Height : 5' 7"

Vitals : 34.5- 26 - 36

Interest : Modeling and acting adfilms, feature films etc.

Job Track : Many Music videos, Feature Films, Ad films etc.



Model code: 223/2021

Name : Indrajit Mitra ( Inndra )

Height : 5' 9"

Vitals : Chest – 41, Biceps - 16, Waist - 30

Interest : Modeling, Acting

Job Track : Bengali Feature Film, Short Film, Web Series, TV Ads etc.



Model code: 224/2021

- Name : Vijeesh P V
- Interest : Modeling, Acting
- Job Track : Seeking Opportunities







ഇഫെക്ടീവ് ആഡ്കോം **EFFECTIVE**

# ADCOM

മലയാളത്തിലെ ആദ്യത്തെ അഡ്വർട്ടൈസിംഗ് & മാർക്കറ്റിംഗ് മാസിക

Share your photograph on instagram with tag #letssmileadcom & #effectiveadcommagazine Photographs of selected models will be published in modeling page of Effective Adcom.

You can also mail your photographs and contact details to us:

effectiveadcom@gmail.com

Ph: 08593 998705

effectiveadcom effective-adcom

#letssmileadcom

















**CONCEPT SHOOT**

Concept:

**Christmas**

Costume :

**Smruthy Simon**

Costume Assistant :

**Sherin Prinson**

Retouch :

**Jithin Pulikkottil**

Stylist :

**Vilash ishtam**

Photography :

**Jestin James**

Makeup :

**Sindhu Pradeep Guruvayur**

Models :

**Baby Elga Prinson, Aiswaryanila, Niyuktha Prasad,Navya Suresh**





# പ്രസംഗഭയം എങ്ങനെ മാറ്റിയെടുക്കാം

ആത്മവിശ്വാസത്തോടെ പ്രസംഗിക്കാൻ ഒരാൾക്ക് ആദ്യം തന്നെ വേണ്ടത് ഒരു മികച്ച സന്ദേശമാണ്. അതിനായി നാം പ്രസംഗ സന്ദേശത്തെ വ്യക്തതയോടും കൃത്യതയോടും കൂടി മനസ്സിലാക്കേണ്ടതുണ്ട്. ആളുകൾ കേൾക്കാൻ ഇഷ്ടപ്പെടുന്ന രീതിയിൽ തങ്ങളുടെ സന്ദേശത്തെ മനസ്സിൽ പരുവപ്പെടുത്തുമ്പോൾ തന്നെ പ്രാസംഗികൻ ആത്മവിശ്വാസമാർജിക്കുകയായി.

ആത്മവിശ്വാസത്തോടെ സദസ്സിനെ അഭിമുഖീകരിക്കണമെന്നും സ്വസ്ഥമാർന്ന മനസ്സോടെ ശ്രോതാക്കളോട് സംസാരിക്കണമെന്നും ആഗ്രഹിക്കാത്തവരുണ്ടാകില്ല. സാധാരണ സന്ദർഭങ്ങളിൽ സുഹൃത്തുക്കളോടും കുടുംബാംഗങ്ങളോടും സംസാരിക്കുന്ന രീതിയിൽ സ്വാഭാവികമായി സംസാരിക്കുവാൻ സാധിക്കണമെന്നതാണ് നമ്മൾ എല്ലാവരുടെയും താത്പര്യം. പക്ഷെ യഥാർത്ഥത്തിൽ പ്രസംഗപീഠത്തെ അഭിമുഖീകരിക്കുമ്പോൾ ഒരുപാട് പേർക്കും ഈ സ്വാഭാവികത നഷ്ടപ്പെടുകയും ആത്മവിശ്വാസം കൈമോശം വരുകയും ചെയ്യുന്നു. പ്രസംഗകനെ ഭയം ഗ്രസിക്കുന്നതിനാലാണ് ഇത് സംഭവിക്കുന്നത്. എന്നാൽ ഇത്തരത്തിലുള്ള ഭയം തികച്ചും സ്വാഭാവികമായ ഒന്ന് മാത്രമാണ്. ആയിരക്കണക്കിന് വേദികൾ പിന്നിട്ട പ്രസംഗകർ പോലും അനുഭവിക്കുന്ന ഒരു വികാരം മാത്രമാണ് ഭയം എന്നുള്ളത്. ചെറിയ തോതിലുള്ള ഭയം പ്രസംഗത്തെ മനോഹരമാക്കുന്നതിന് അത്യന്താപേക്ഷിതമാണ് താനും. എന്നാൽ ഭയം പരിധി വിട്ടാൽ അത് പ്രസംഗത്തെ വികൃതമാക്കും എന്നു പറയേണ്ടതില്ലല്ലോ.

പല വ്യക്തികൾക്കും മരണഭയത്തേക്കാളും വലിയ ഭയമാണ് പ്രസംഗഭയം എന്നുള്ളത്. ഇവിടെ നമ്മൾ മനസ്സിലാക്കേണ്ടത് മറ്റ് ഭയങ്ങൾ പോലെ ചെറുപ്പത്തിൽ

പഠിച്ചെടുത്തതോ അടിച്ചേൽപ്പിക്കപ്പെട്ടതോ ആയ ഒരു ഭയം മാത്രമാണ് പ്രസംഗഭയം എന്നുള്ളത്. വിമർശനങ്ങളോടുള്ള അകാരണമായ ഭീതിയാണ് യഥാർത്ഥത്തിൽ പ്രസംഗഭയത്തിന്റെ അടിസ്ഥാന കാരണം. അമിതമായ ജിജ്ഞാസയും പരാജയ ഭീതിയും പ്രസംഗഭയത്തിന് കാരണമാകാറുണ്ട്.

## ആത്മവിശ്വാസത്തോടെ പ്രസംഗിക്കാൻ

ആത്മവിശ്വാസത്തോടെ പ്രസംഗിക്കാൻ ഒരാൾക്ക് ആദ്യം തന്നെ വേണ്ടത് ഒരു മികച്ച സന്ദേശമാണ്. അതിനായി നാം പ്രസംഗ സന്ദേശത്തെ വ്യക്തതയോടും കൃത്യതയോടും കൂടി മനസ്സിലാക്കേണ്ടതുണ്ട്. ആളുകൾ കേൾക്കാൻ ഇഷ്ടപ്പെടുന്ന രീതിയിൽ തങ്ങളുടെ സന്ദേശത്തെ മനസ്സിൽ പരുവപ്പെടുത്തുമ്പോൾ തന്നെ പ്രാസംഗികൻ ആത്മവിശ്വാസമാർജിക്കുകയായി. അതോടൊപ്പം തന്നെ നിങ്ങളെ കേൾക്കാൻ കടന്നു വരുന്ന ഓരോ വ്യക്തിയും നിങ്ങളുടെ വിജയം ആഗ്രഹിക്കുന്നു എന്നും മനസ്സിൽ സങ്കൽപ്പിക്കുക. അതുപോലെ തന്നെ നിങ്ങൾ വിജയകരമായി പ്രസംഗം പൂർത്തീകരിക്കുന്നതായും ഏവരും നിങ്ങളെ അഭിനന്ദിക്കുന്നതായും ഭാവനയിൽ കാണുക.

മനുഷ്യന്റെ ഭൂരിപക്ഷം വികാരങ്ങളും അവരവരോടുള്ള സംഭാഷത്തിൽ നിന്ന് രൂപം കൊള്ളുന്നവയാണ്. അതുകൊണ്ട് തന്നെ പ്രസംഗഭയം നീക്കുന്നതിൽ ആത്മഗതങ്ങൾക്ക് വലിയ പ്രാധാന്യമുണ്ട്. പ്രസംഗം ആരംഭിക്കുന്നതിന് മുമ്പ് 'ഞാൻ ഈ പ്രസംഗം ഗംഭീരമാക്കുവാൻ പോകുന്നു' എന്ന് പലവുരു പറയുന്നത് തീർച്ചയായും പ്രാസംഗികന്റെ ആത്മവിശ്വാസം വർദ്ധിപ്പിക്കും. അതുപോലെ തന്നെ മുൻപ് നടത്തിയിട്ടുള്ള വിജയകരമായ പ്രസംഗങ്ങൾ ഓർമ്മയിലേക്ക് കൊണ്ടുവരുന്നതും പ്രയോജനപ്രദമാണ്.

പ്രസംഗവേദിയിൽ അൽപ്പം നേരത്തെ എത്തുകയും ക്രമീകരണങ്ങൾ മനസ്സിലാക്കി വയ്ക്കുന്നതും ഉചിതമാണ്. സ്വസ്ഥമായ മനസ്സോടെ പ്രസംഗിക്കുന്നതിന് ഇത് സഹായിക്കുന്നു. പ്രസംഗത്തിന് തൊട്ടു മുൻപായി ശ്വസന വ്യായാമങ്ങളിൽ ഏർപ്പെടുന്നതും ദീർഘശ്വാസമെടുക്കുന്നതുമൊക്കെ പ്രാസംഗികനെ റിലാക്സ് ചെയ്യാൻ സഹായിക്കുന്നു. നിവർന്ന് നിന്ന് പുഞ്ചിരിയോടെ സംസാരിക്കുന്നതും ആത്മവിശ്വാസം ആർജിക്കുന്നതിന് സഹായകരമാണ്.

ആത്മവിശ്വാസം ആർജിക്കുന്നതിനുള്ള ഏറ്റവും മികച്ച മാർഗ്ഗം പ്രാക്ടീസ് ചെയ്യുക എന്നുള്ളതാണ് അതോടൊപ്പം മുൻപ് സൂചിപ്പിച്ച ടെക്നിക്കുകൾ കൂടി ഉപയോഗിച്ച് ഭയരഹിതമായി പ്രസംഗിക്കുവാൻ നമുക്ക് സാധിക്കും. ●



**അരുൺ ജോർജ്ജ് മാമ്പ്ര**
അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com







# ഒ.വി.എം. ഇന്ത്യ ഫാഷൻ ക്വീൻ സീസൺ 2

സൗന്ദര്യവും ആത്മവിശ്വാസവും കഠിനാദ്ധ്വാനവുമാണ് സ്ത്രീയെ കൂടുതൽ കരുത്തുള്ളവളാക്കുന്നത് . 2020 ഡിസംബർ 27ന് കൊച്ചിയിലെ ദ പി.ജി.എസ്.വേദാന്തയിൽ വെച്ച് നടന്ന ഒ.വി.എം. ഇന്ത്യ ഫാഷൻ ക്വീൻ സീസൺ 2 ഒരുപാടു പേരുടെ ഫാഷൻ സ്വപ്നങ്ങളെ പൂവണിയിപ്പിക്കാൻ സഹായകമായി.

2019 ഡിസംബറിൽ ഒ.വി.എം. ഇന്ത്യയുടെ കീഴിൽ നടത്തിയ സീസൺ വൺ ഫാഷൻ ഷോ വിജയകരമായിരുന്നു. അതിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ടാണ് സീസൺ 2 നടത്താൻ തീരുമാനിച്ചത്. കഴിഞ്ഞ വർഷം കൊച്ചിയിലെ ഒബ്രോൺ മാളിൽ വെച്ച് നടത്തിയ സീസൺ 1 –ൽ മിസ് കാറ്റഗറി, മിസിസ്സ് കാറ്റഗറി, കിഡ്സ് കാറ്റഗറി എന്നിവ ഉൾപ്പെടുത്തിയിരുന്നു. കൂടാതെ കൊച്ചിൻ ശാദി @ ചെന്നൈ എന്ന മലയാളം സിനിമയുടെ ലോഞ്ചും നടത്തി. സീസൺ –1 ന്റെ വിജയകരമായ പൂർത്തീകരണമാണ് സീസൺ–2ന് പ്രചോദനമായത്. 2020 ഡിസംബർ 27ന് കൊച്ചിയിലെ ദ പി.ജി.എസ്.വേദാന്തയിൽ വെച്ചാണ് സീസൺ 2 ന് തിരി തെളിഞ്ഞത്. സീസൺ–2 ന്റെ പ്രത്യേകത മിസ്റ്റർ കിംഗ്ഡം കാറ്റഗറി കൂടി ഉൾപ്പെടുത്തിയിട്ടുണ്ട് എന്നതാണ്. സീസൺ വൺ പോലെ തന്നെ കിഡ്സ് കാറ്റഗറി, മിസ് കാറ്റഗറി, മിസിസ്സ് കാറ്റഗറി എന്നിവയുമുണ്ട്.

2012ൽ ഡിജിറ്റൽ ടെക്നോളജി വഴി സിനിമകളെ പ്രോത്സാഹിപ്പിച്ചു കൊണ്ടാണ് ഒ.വി.എം. ഇന്ത്യ കടന്നു വരുന്നത്. ചെറിയ മുതൽ മുടക്കിൽ നിർമ്മിക്കുന്ന സിനിമകൾ ഉൾപ്പെടെ ഓൺലൈൻ പ്രമോഷൻ ചെയ്യുക എന്നതായിരുന്നു ഒ.വി.എം. ഇന്ത്യ എന്ന കൂ






ട്ടായ്മയുടെ ലക്ഷ്യം. ഉറുമ്പുകൾ ഉറങ്ങാറില്ല, അൺടു ദ ഡസ്ക്, ആമീബ, കനൽ, വില്ലൻ, ആകാശമിഠായി, കന്യക ടാക്കീസ്, ആലിഫ്, ഇതിഹാസ തുടങ്ങി ശ്രീ.സജിൻ ബാബുവിന്റെ ഡയറക്ഷനിൽ വരുന്ന സിനിമകൾ ഉൾപ്പെടെ ഒ.വി.എം. ഇന്ത്യ ഓൺലൈൻ പ്രമോഷൻ ചെയ്തിരുന്നു. ബാഹുബലി-2 പോലുള്ള വലിയ സിനിമയോടൊപ്പം അസോസിയേറ്റ് ചെയ്ത് പ്രവർത്തിക്കുവാനും ഒ.വി.എം. ഇന്ത്യക്കു അവസരം ലഭിച്ചു. കേരളത്തിൽ ബാഹുബലി -2 ന്റെ പ്രമോഷൻ നടത്തിയ ഒരേയൊരു ഓൺലൈൻ കമ്പനി ഒ.വി.എം. ഇന്ത്യ ആയിരുന്നു. അതുകൊണ്ടു തന്നെ ബാഹുബലി -2 ന്റെ പോസ്റ്ററിലും ഒ.വി.എം. ഇന്ത്യയുടെ ലോഗോ ഉൾപ്പെടുത്തിയിരുന്നു. തുടർന്ന് ഗൂഗിൾ പ്രമോഷൻ 81% വരെ റേറ്റിംഗിൽ എത്തിയിരുന്നു. അതിനുശേഷം ഒരുപാട് ഓൺലൈൻ പ്രമോഷൻ കമ്പനികൾ രംഗത്തേക്കു വന്നു. 2017ൽ ഒ.വി.എം. ഇന്ത്യ ഫാഷൻ ലോകവുമായി കൈകോർത്തു. 2018ൽ മോഡലിംഗ് മേഖലയിലെ മെഗാ ഷോ തിരുവനന്തപുരത്തുവെച്ച് നടത്തി.

ഒ.വി.എം. ഇന്ത്യയുടെ നെടുംതൂണായി പ്രവർത്തിക്കുന്നത് ഐ.ടി.മേഖലയിൽ ജോലി ചെയ്യുകയും ഒപ്പം ഫാഷനോട് തൽപ്പരനുമായ ശ്രീ. മാത്യു പണിക്കറാണ്. അദ്ദേഹമാണ് ഒ.വി.എം. ഇന്ത്യയുടെ ഫാഷൻ ക്വീൻ സീസൺ 2 ന്റെ പ്രോഗ്രാം ഡയറക്ടർ.

സൗന്ദര്യവും ആത്മവിശ്വാസവും കഠിനാദ്ധ്വാനവുമാണ് സ്ത്രീയെ കൂടുതൽ കരുത്തുള്ളവളാക്കുന്നത് എന്നു തെളിയിച്ചുകൊണ്ട് ഫാഷൻ രംഗത്തു വന്ന വനിതാരത്നമാണ് ശ്രീമതി ഷംഷാദ് സെയ്യദ് താജ്. ഐ.എഫ്.എം. മിസിസ്സ് മലയാളി ഫാഷൻ പെജന്റ് ഷോയിൽ ഫൈനലിസ്റ്റായി തുടക്കം കുറിച്ച് മിസിസ്സ് ഇന്ത്യ എംപ്രസ് ഓഫ് ദ നാഷൻ 2019 ദിവാ പേജന്റിൽ റീഫ്രെഷിംഗ് ബ്യൂട്ടി വിന്നറായി മിസ് & മിസ്സിസ് ഗ്ലോബൽ യൂണിവേഴ്സൽ 2019 ബെസ്റ്റ് ക്യാറ്റ് വാക്ക് വിന്നർ & ടൈറ്റിൽ വിവേഷ്യസ് ഫെയ്സ് ഓഫ് മലയാളി ടൈറ്റിൽ വിന്നർ 2019 എന്നിങ്ങനെ ഫാഷന്റെയും മോഡലിംഗിന്റെയും രംഗത്ത് മിന്നുന്ന പ്രകടനം കാഴ്ച വെച്ച ശ്രീമതി ഷംഷാദ് സെയ്യദ് താജാണ് ഒ.വി.എം. ഇന്ത്യ ഫാഷൻ ക്വീൻ സീസൺ -2 ന്റെ ഇവന്റ് ഡയറക്ടർ. 2019ൽ നടന്ന ഒ.വി.എം. ഇന്ത്യ ഫാഷൻ ക്വീൻ 1 ൽ ബ്രാൻഡ് ഐക്കണും ഈവന്റ് ഡയറക്ടറും ആയിരുന്നു. കൂടാതെ സീസൺ -1 ന്റെ അണിയറ പ്രവർത്തനങ്ങൾ മുതൽ സക്സസ് പാർട്ടി വരെ ഒ.വി.എം. ഇന്ത്യയുമായി കൈകോർത്ത് പ്രവർത്തിച്ചു.

ഒരുപാടു പേരുടെ ഫാഷൻ സ്വപ്നങ്ങളെ പൂവണിയിപ്പിക്കാനും ഒ.വി.എം. ഇന്ത്യയുടെ സീസൺ -1 നു കഴിഞ്ഞിരുന്നു. സിനിമയും മോഡലിംഗും ഫാഷനുമായി കൈകോർത്ത് വരും കാലത്തിൽ നിരവധി പരിപാടികൾക്കും പദ്ധതിയുണ്ട്.

ആക്ടർ സിദ്ധാർദ്ധ്, ഇട്ടിമാണി ഫിലിം ഡയറക്ടർ ജോജു, ഡയറക്ടർ മഞ്ജിത്, ഫിലിം പ്രൊഡ്യൂസർ ഷീല കുര്യൻ, ആക്ട്രസ്സ് അല, ആക്ടർ കാശിനാഥ് മറ്റു പ്രമുഖരുടെയും സാന്നിധ്യം ഒ.വി.എം. ഇന്ത്യയുടെ സീസൺ-2 ൽ തിളക്കം കൂട്ടുന്നു. സീസൺ 2ന്റെ പ്രക്ഷേപണം അമൃത ടിവിയിൽ നടക്കും.

Web Site : http://ovmindia.in
Contact: 96330 89569












# ദുബായ് എയർപോർട്ടിൽ

ലോകത്തിലെ മൂന്നാമത്തെ തിരക്കേറിയ എയർപോർട്ടാണ് ദുബായ് എയർപോർട്ട്. 1960–ൽ ആണ് ഇതിന്റെ പണി പൂർത്തിയായത്. ഈ രാജ്യത്തെ ജി.ഡി.പി.യുടെ ഇരുപത്തിയേഴ് ശതമാനവും ഈ എയർപോർട്ടിന്റെ സംഭാവനയാണ്.

---

പ്ലെയിനിലിരുന്ന് ജനാലയിലൂടെ നോക്കുമ്പോൾ കടലിൽനിന്ന് കരയിലേക്കൊഴുകുന്ന ദുബായ് പുഴയുടെ തിളക്കം കാണാം. ക്രീക്കിനരികിലെ കെട്ടിടങ്ങളിലെ വർണ്ണ തിളക്കങ്ങൾ പുഴയിലെ വെള്ളത്തിൽ പ്രതിബിംബിക്കുന്നത്, ഒരു സുന്ദരക്കാഴ്ചയാണ്. രാത്രിയിൽ മാസ്മരിക സൗന്ദര്യമുള്ള ഒരു ഹൂറിയെപ്പോലെയാണ് ദുബായ് നഗരം.

ഉറക്കച്ചടവുമായി ദുബായ് എയർപോർട്ടിൽ ഇറങ്ങുമ്പോൾ നേരം പുലരാറായിരുന്നു. യാത്രക്കാർ പ്ലെയിനിൽനിന്ന് ഇറങ്ങിയത് ഒരു മോണോറെയിൽ വണ്ടിയിലേക്കാണ്. വണ്ടി എമിഗ്രേഷൻ കെട്ടിടത്തിന്റെ മുന്നിൽ കൊണ്ടുനിറുത്തി. പുറത്തുകടക്കുമ്പോൾ ലോകത്തിന്റെ ഒരു പരിച്ഛേദം തന്നെയുണ്ടവിടെ. പാക്കിസ്ഥാനിൽനിന്നുള്ള ഒരു ബലൂചി സ്ഥലകാലഭ്രമം പിടിപെട്ടപോലെ ആകെ പകച്ച് തന്റെ പൈജാമയുടെ പോക്കറ്റിൽ കൈ തിരുകി, അന്തംവിട്ട് നിൽക്കുന്നുണ്ട്. ഒരു സുന്ദരി വന്ന് അയാളെ എമിഗ്രേഷൻ ചെക്കിങ്ങിനുള്ള വരിയുടെ അറ്റത്ത് കൊണ്ടുനിറുത്തി.

എയർപോർട്ട് സ്റ്റാഫിന്റെ കണ്ണ് എല്ലാ യാത്രക്കാരുടെമേലും പതിയുന്നുണ്ട്. ഒരു ലക്ഷത്തോളം തൊഴിലാളികളെയാണ് ദുബായ് എയർപോർട്ടിൽ വിവിധ ജോലികൾക്കായി നിയോഗിച്ചിട്ടുള്ളത്. ഈ രാജ്യത്തെ ജി.ഡി.പി.യുടെ ഇരുപത്തിയേഴ് ശതമാനവും ഈ എയർപോർട്ടിന്റെ സംഭാവനയാണ്. എയർപോർട്ടിലെ ചുവരുകളിൽ സ്ഥാപിച്ചിട്ടുള്ള കൂറ്റൻ എൽ.ഇ.ഡി. (LED) സ്ക്രീനുകളിൽ പരസ്യവിസ്മയങ്ങൾ വിരിഞ്ഞുകൊണ്ടിരുന്നു.

എമിഗ്രേഷൻ ക്ലിയറൻസിനുള്ള സിഗ്–സാഗ് ക്യൂവിൽ പല രാജ്യക്കാരും വരിവരിയായി അച്ചടക്കത്തോടെ നിൽക്കുന്നു. ലോകത്തിലെ മൂന്നാമത്തെ തിരക്കേറിയ






ദുബായ് എയർപോർട്ട് 1960 ൽ

എയർപോർട്ടാണ് ദുബായ് എയർപോർട്ട്. അത്ര തിക്കും തിരക്കൊന്നും അവിടെ അനുഭവപ്പെട്ടില്ല. എയർപോർട്ടിന്റെ വളർച്ച ഏവരേയും അത്ഭുതപ്പെടുത്തുന്നതാണ്.

1960–ൽ ആണ് ദുബായ് എയർപോർട്ടിന്റെ പണി പൂർത്തിയായത്. ഞാൻ ജോലി ചെയ്തിരുന്ന കോസ്റ്റെൻ ഇന്റർനാഷണൽ (Costain International) സ്ഥാപനത്തിനായിരുന്നു നിർമ്മാണച്ചുമതല. ദുബായ്, ഇത്രയൊന്നും വികസിക്കാത്ത കാലത്ത് കല്ലും മണ്ണുമൊഴിച്ച് ബാക്കിയെല്ലാം വിദേശത്തുനിന്ന് കൊണ്ടുവന്നാണ് ഇതിന്റെ പണി പൂർത്തിയാക്കിയത്. ഇതിന്റെ വിജയമാണ് ദുബായ് സീ പോർട്ടും ഡ്രൈഡോക്കും ടണലും നിർമ്മിക്കുന്നതിനുള്ള കൂറ്റൻ കരാറുകൾ കോസ്റ്റെന് ലഭിക്കാൻ ഇടയാക്കിയത്.

അനേക പ്രാവശ്യത്തെ പുതുക്കലുകൾക്കു ശേഷമാണ് ഈ എയർപോർട്ട് ഇത്ര സുന്ദരവും വിശാലവുമായത്. 1937–ൽ ഇമ്പീരിയൽ എയർവേയ്സിന് ഇവിടെ ഫ്ളൈയിങ്ങ് ബോട്ടുകൾ ഇറക്കാൻ 440 രൂപ പ്രതിമാസ വാടകക്ക് അന്നത്തെ ഭരണാധികാരി സ്ഥലം വിട്ടുകൊടുത്തു. ഇതോടെയാണ് ദുബായിൽനിന്നുള്ള വ്യോമഗതാഗതം ആരംഭിക്കുന്നത്. കറാച്ചിയിലേക്കായിരുന്നു ആദ്യ വിമാന സർവ്വീസ്. 35 യാത്രക്കാരുള്ള കൊച്ചു പ്ലെയിനായിരുന്നു അത്. 1940–ൽ ബ്രിട്ടീഷ് ഓവർസീസ് എയർവേയ്സ് കോർപ്പറേഷൻ (BOAC), ഈ കരാർ ഏറ്റെടുത്തതോടെ വിമാനങ്ങളുടെ എണ്ണം വർദ്ധിച്ചു. ഇന്ത്യൻ രൂപയാണ് ഇവിടെ ഉപയോഗിച്ചിരുന്നത്. അന്ന് ഗൾഫ് രാജ്യങ്ങൾക്കായി ഇന്ത്യയിൽനിന്നും ചുവന്ന നിറത്തിലുള്ള ഇന്ത്യൻ രൂപാ നോട്ടുകൾ പ്രത്യേകം പ്രിന്റ് ചെയ്ത് നൽകിയിരുന്നു.

കുറച്ചു മാസങ്ങൾക്കുമുമ്പാണ് നാട്ടിൽനിന്ന് വന്ന ഒരു എമിറേറ്റ്സ് വിമാനം ഇവിടെ തീ പിടിച്ച് ക്രാഷ്ലാന്റിങ്ങ് ചെയ്തത്. അന്ന് ആ വിമാനത്തിലുണ്ടായിരുന്ന മുഴുവൻ പേരേയും അത്ഭുതകരമായി രക്ഷപ്പെടുത്തി. അതിന് നേതൃത്വം നൽകിയത് ജാസിം ഇസ അൽ ബലൗഷി എന്ന ഉദ്യോഗസ്ഥനായിരുന്നു. ഈ ശ്രമത്തിനിടയിൽ അദ്ദേഹത്തിന് തന്റെ ജീവൻതന്നെ ബലി കൊടുക്കേണ്ടിവന്നു. അനേകം മലയാളികളുടെ ജീവൻ രക്ഷിച്ച അദ്ദേഹത്തിന് ആദരാഞ്ജലികൾ അർപ്പിക്കാതെ എങ്ങിനെയാണ് ഈ എയർപോർട്ടിനെക്കുറിച്ച് എഴുതുക? അസാമാന്യമായ ധൈര്യത്തിന്റേയും നേതൃപാടവത്തിന്റേയും പര്യായമായി അദ്ദേഹത്തെ ലോകം എന്നും സ്മരിക്കും.

എമിഗ്രേഷൻ സംവിധാനത്തിലും വലിയ മാറ്റം വന്നിരിക്കുന്നു. ഇപ്പോൾ ആരും വിസയുമായി സന്ദർശക ഗാലറിയിൽ കാത്തുനിൽക്കുന്നില്ല. പേഴ്സണൽ വകുപ്പിൽ ജോലി ചെയ്യുമ്പോൾ വിമാനം വൈകിയതിന്റെ പേരിൽ എത്രയോ രാത്രികൾ ഉറക്കമൊഴിച്ച് വിമാനത്താവളങ്ങളിൽ കാത്തുനിൽക്കേണ്ടി വന്നിട്ടുണ്ട്. വിസയിൽ പ്രശ്നങ്ങൾ ഉള്ളതുകൊണ്ട് തിരിച്ചയക്കപ്പെട്ട എത്രയോപേർ പണ്ട് ഈ എയർപോർട്ടിലിരുന്ന് കണ്ണീരൊഴുക്കിയിട്ടുണ്ട്. ഇന്ന്, വിസയുടെ കോപ്പി യാത്രക്കാർ പുറപ്പെടുന്ന എയർപോർട്ടിൽതന്നെ പരിശോധിക്കാനുള്ള സംവിധാനമുണ്ട്. ഇവിടെ അതിന്റെ പുനഃപരിശോധന മാത്രം.

അനേക പ്രാവശ്യത്തെ പുതുക്കലുകൾക്കു ശേഷമാണ് ഈ എയർപോർട്ട് ഇത്ര സുന്ദരവും വിശാലവുമായത്. 1937–ൽ ഇമ്പീരിയൽ എയർവേയ്സിന് ഇവിടെ ഫ്ളൈയിങ്ങ് ബോട്ടുകൾ ഇറക്കാൻ 440 രൂപ പ്രതിമാസ വാടകക്ക് അന്നത്തെ ഭരണാധികാരി സ്ഥലം വിട്ടുകൊടുത്തു. ഇതോടെയാണ് ദുബായിൽനിന്നുള്ള വ്യോമഗതാഗതം ആരംഭിക്കുന്നത്.

ഇമിഗ്രേഷൻ ഓഫീസറുടെ കാബിനിൽ സ്ഥാപിച്ചിട്ടുള്ള ക്യാമറയിൽ യാത്രക്കാരന്റെ മുഖം പതിയുന്നതോടെ പരിശോധന അവസാനിക്കുന്നു. പുറത്തേക്കുള്ള വാതിൽ തനിയെ തുറക്കുന്നു.

പുറത്ത്, ചൂടിന്റെ കാഠിന്യം പഴയപോലെത്തന്നെ ഈ രാത്രിയിലും അനുഭവപ്പെട്ടു. അതിൽ ഒരു മാറ്റവും വന്നിട്ടില്ല. ചുട്ടുപൊള്ളുന്ന ഓർമ്മകൾ മനസ്സിലേക്ക് ഓടിയെത്തി. പ്രവാസികൾ ഇവിടെ ഒഴുക്കിയ വിയർപ്പ് നാടിന്റെ വളർച്ചക്ക് വളമായി എന്നോർത്ത് അഭിമാനം തോന്നി. അൽറിഗ റോഡിലുള്ള ഹോട്ടൽ ഫ്ളോറ ഗാർഡനിലെത്തുമ്പോൾ ഇന്ത്യൻ സമയം ആറ് കഴിഞ്ഞു. നാട്ടിലായിരുന്നെങ്കിൽ പുലർച്ചെയുള്ള ഒരു നടത്തത്തിന്റെ സമയമായി. ഇവിടെ സമയം നാലരയായിരിക്കുന്നു. ചേംബർ പ്രസിഡന്റ്, സലിമിന്റെ ബന്ധുവിന്റെയാണ് ഈ നക്ഷത്ര ഹോട്ടൽ. അതുകൊണ്ടുതന്നെ താമസം സൗജന്യമാണ്.

ഹോട്ടലിന്റെ അകത്ത് പ്രവേശിച്ചു. സാമാന്യം വലുപ്പമുള്ളതും ശീതീകരിച്ചതുമായിരുന്നു

ദുബായ് എയർപോർട്ടിന്റെ ആകാശ ദൃശ്യം

ഒരു സംഗതിയെ രണ്ടു തരത്തിൽ മനസ്സിലാക്കാം. ഒന്നുകിൽ ചുറ്റും നടന്നുനോക്കി അതിന്റെ സൗന്ദര്യത്തിന്റെ അളവുകൾ രേഖപ്പെടുത്താം. അല്ലെങ്കിൽ അതിനുള്ളിൽ കയറി, അതിന്റെ കണ്ണീരും സ്വപ്നങ്ങളും പങ്കു പറ്റാം.

റിസപ്ഷൻഹാൾ. ഇതിന്റെ ഒരു വശത്ത് റിസപ്ഷൻ കൗണ്ടറും കുറച്ചുകൂടി മാറി അതിഥികൾക്ക് വിശ്രമിക്കുന്നതിനായി സാമാന്യം വിസ്താരമുള്ള ഒരു ഹാളും അതിനോട് ചേർന്ന് ഒരു ട്രാവൽ ഡസ്ക്കുമുണ്ട്. അവിടെ വിലകൂടിയ സോഫകളും ടീപ്പോയ്കളും ഭംഗിയായി ഒരുക്കിയിട്ടുണ്ട്. അലസവായനക്കായി ചില ഫാഷൻ മാഗസിനുകളും. പത്രങ്ങൾക്കുള്ള സ്റ്റാന്റിൽ ഇംഗ്ലീഷ്, അറബി പത്രങ്ങൾ ആരും തുറന്നുനോക്കാത്തതിനാൽ ചുളിവു വീഴാതെ ഞെരുങ്ങിയിരിക്കുന്നുണ്ട്. താഴ്ന്ന സ്ഥായിയിലുള്ള അറബിക് സംഗീതവും ഹിന്ദുസ്ഥാനി സംഗീതവും ഇടവിട്ടിടവിട്ട് ഇളംകാറ്റിനൊപ്പം ചെവിയെ തലോടിപ്പോകുന്നുണ്ട്. ഇത് അന്തരീക്ഷത്തെ കൂടുതൽ പ്രശാന്തമാക്കി. ഇപ്പോൾ ഒരു ഹിന്ദുസ്ഥാനി സംഗീതമാണ് കേൾക്കുന്നത്. പാതിരാപാർട്ടി കഴിഞ്ഞായിരിക്കണം, ഒരു സ്ത്രീ ഹോട്ടലിനു മുമ്പിൽ കാറിൽ വന്നിറങ്ങി. അവളുടെ കാലുകൾ നിലത്ത് ഉറയ്ക്കുന്നുണ്ടായിരുന്നില്ല. റിസപ്ഷനിൽനിന്ന് ചാവി വാങ്ങി അവൾ റൂമിലേക്ക് പോയി.

റിസപ്ഷനിൽ പാസ്പോർട്ടുകൾ പരിശോധിച്ച ശേഷം റൂം കീ കമ്പ്യൂട്ടറിൽ കോഡ് ചെയ്യുകയാണ്. ഫ്ളവർവേയ്സിലെ പുത്തൻ പൂക്കളുടെ നറുമണം എയർ ഫ്രഷ്നറുമായി കൂടിക്കലർന്ന് സുഖകരമായ ഒരു അന്തരീക്ഷം നിലനിറുത്തുന്നുണ്ട്. ഈ അന്തരീക്ഷം എത്രനേരമെങ്കിലും ക്ഷമയോടെ കാത്തിരിക്കാൻ നമ്മെ പ്രേരിപ്പിക്കും; ഒരിക്കലും വരാത്ത ഒരു അതിഥിക്കായിപോലും.

രണ്ടുപേർക്ക്കൂടി ഒരു മുറിയാണ് അനുവദിച്ചിട്ടുള്ളത്. കൂട്ടിന് സുരേന്ദ്രനാണ്. ഉറക്കത്തിന്റെ സമയം കഴിഞ്ഞിരിക്കുന്നു. പതിവായി 5.30നാണ് ഉണരാറ്. ടി.വി.യിൽനിന്ന് ഇടയ്ക്കിടെ നേരിയ പ്രകാശം ഫ്ളാഷ് ചെയ്യുന്നുണ്ട്. റിമോട്ട് കാണാനുമില്ല. അത് സൂക്ഷിച്ചിരുന്ന തുകൽപെട്ടി ഞങ്ങളുടെ ശ്രദ്ധയിൽപെട്ടില്ല. നേരം പുലരുന്ന നേരത്ത് റൂം ബോയ്സിനെ വിളിച്ച് ശല്യം ചെയ്യേണ്ടെന്ന് കരുതി ടി.വി. ഒരു ടർക്കി ടവ്വൽകൊണ്ട് മൂടിയിട്ടു.

പതിനഞ്ചുവർഷം ജീവിച്ച നഗരം. ഇവിടെനിന്ന് പോന്നിട്ട് 25 വർഷങ്ങൾ കഴിഞ്ഞിരിക്കുന്നു. അവസാനം ഇവിടെ സന്ദർശിച്ചത് 2001–ൽ ആണ്. കാലമെത്ര മാറിയിരിക്കുന്നു. അടുത്ത ദിവസങ്ങളിൽ പുതിയ കാഴ്ചകൾ കണ്ട് ഓർമ്മയുടെ വിരൽപിടിച്ച് ഈ തെരുവുകളിലൂടെ നടക്കും. പുതിയ കാഴ്ചകൾ കണ്ട് – പഴയ കഥകളോർത്ത്...

ഞാൻ ഈ നഗരത്തെ എങ്ങിനെയാണ് നോക്കിക്കാണേണ്ടത്?

ഒരു സംഗതിയെ രണ്ടു തരത്തിൽ മനസ്സിലാക്കാം. ഒന്നുകിൽ ചുറ്റും നടന്നുനോക്കി അതിന്റെ സൗന്ദര്യത്തിന്റെ അളവുകൾ രേഖപ്പെടുത്താം. അല്ലെങ്കിൽ അതിനുള്ളിൽ കയറി, അതിന്റെ കണ്ണീരും സ്വപ്നങ്ങളും പങ്കുപറ്റാം. ഇവിടെ വന്ന ശേഷം നക്ഷത്രങ്ങളെ കണ്ടിട്ടേയില്ല. നിയോൺ വെളിച്ചത്തിൽ നിലാവും നഷ്ടമാകുകയാണോ?

നിഴലിനേയും നിലാവിനേയും നിറങ്ങളേയും സ്നേഹിച്ചു നടക്കാൻ ഞാനൊരു കവിയൊന്നുമല്ലല്ലോ. ഒരു കച്ചവടദൗത്യവുമായല്ലേ ഇവിടെ എത്തിയിരിക്കുന്നത്?

സുരേന്ദ്രൻ നല്ല ഉറക്കത്തിലാണ്. ഞാനും എന്റെ ഏകാന്തതയും മാത്രം ബാക്കിയായി. ●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com

# ARE YOU HAPPY WITH YOUR LIFE ?

നമ്മുടെ പോരായ്മകൾ മന സ്സിലാക്കുക, അത് തിരുത്താൻ ശ്രമിക്കുക. ചില പോരായ് മകൾ ശക്തിയുടെ സ്രോത സ്സാണെന്നറിയുക. മറ്റുള്ളവർ ആരോപിക്കുന്ന കുറവുകൾ അങ്ങനെയാകണമെന്നില്ല. അവ ചില പ്രത്യേക സ്വഭാവ വിശേ ഷണങ്ങളാവാം. അതിന് ഉത്തമ ഉദാഹരണമാണ് 'ബ്രൂസ്ലി' എന്ന അതികായന്റെ ജീവിതം

**ജീവിതത്തിനൊരു ദിശാബോധം നൽകുന്ന പുസ്തകം**




₹120/- ONLY



PUBLISHERS
DON BOOKS KOTTAYAM
KERALA STATE INDIA

CONTACTS
9895922316
9447573052



Homage

# സുഗതകുമാരി



മലയാളത്തിലെ പ്രശസ്ത കവയിത്രിയും കേരളത്തിന്റെ പ്രശ്നങ്ങളിൽ ശ്രദ്ധാലുവായ സാമൂഹിക,പരിസ്ഥിതിപ്രവർത്തകയുമായിരുന്നു സുഗതകുമാരിടീച്ചർ. പ്രകൃതിസംരക്ഷണ സമിതിയുടെ സ്ഥാപക സെക്രട്ടറിയാണ്. കേരള സംസ്ഥാന വനിതാ കമ്മീഷന്റെ മുൻ ചെയർപേഴ്സണായിരുന്നു.

അഭയഗ്രാമം, അഗതികളായ സ്ത്രീകൾക്കുവേണ്ടി അത്താണി എന്ന ഭവനം, മാനസിക രോഗികൾക്കുവേണ്ടി പരിചരണാലയം എന്നിങ്ങനെ കേരളത്തിന്റെ സാമൂഹിക രംഗത്ത് സുഗതകുമാരിയുടെ സംഭാവനകൾ പലതാണ്. സ്ത്രീകളുടെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് സുഗതകുമാരി അശ്രാന്തം പരിശ്രമിച്ചിരുന്നു. സാഹിത്യത്തിലെ സമഗ്ര സംഭാവനകൾക്ക് നൽകുന്ന എഴുത്തച്ഛൻ പുരസ്കാരത്തിന് 2009-ൽ അർഹയായിട്ടുണ്ട്.

മുത്തുച്ചിപ്പി, പാതിരാപ്പൂക്കൾ (കേരള സാഹിത്യ അക്കാദമി അവാർഡ് ലഭിച്ച കൃതി), പാവം മാനവഹൃദയം, പ്രണാമം, ഇരുൾ ചിറകുകൾ, രാത്രിമഴ (കേന്ദ്ര സാഹിത്യ അക്കാദമി അവാർഡ്, സാഹിത്യ പ്രവർത്തക അവാർഡ്) അമ്പലമണി (ആശാൻ പ്രൈസ്, വയലാർ അവാർഡ്, ഓടക്കുഴൽ പുരസ്കാരം) കുറിഞ്ഞിപ്പൂക്കൾ, മണലെഴുത്ത് തുടങ്ങിയവ പ്രധാനപ്പെട്ട ചില കൃതികളാണ്.

പ്രകൃതിസംരക്ഷണ യത്നങ്ങൾക്കുള്ള ഇന്ത്യാഗവണ്മെന്റിന്റെ ആദ്യത്തെ ഇന്ദിരാ പ്രിയദർശിനി വൃക്ഷമിത്ര അവാർഡ്, സാമൂഹിക സേവനത്തിനുള്ള ജെംസെർവ് അവാർഡ് എന്നിവ 2006 ൽ ലഭിച്ചു. 2020 ഡിസംബർ 23 ന് 86 ാം വയസ്സിൽ അന്തരിച്ചു.

---

# ഷാനവാസ് നരണിപ്പുഴ



ഒരു സിനിമയും ഗോഡ്സ് ഓൺ കൺട്രി, എസ്എംഎസ്, ഡോർ ടു ഡോർ തുടങ്ങിയ ഹ്രസ്വചിത്രങ്ങളും നിർമ്മിച്ചു. ഷാനവാസ് നരണിപ്പുഴ സിനിമാ ആസ്വാദകർക്കിടയിൽ ഏറെ ശ്രദ്ധേയനായത് മലയാളത്തിൽ ആദ്യമായി ഓൺ ലൈൻ ഓവർ ദ ടോപ്പ് (ഒ.ടി.ടി.) പ്ലാറ്റ്ഫോമിൽ പുറത്തിറക്കിയ സൂഫിയും സുജാതയും എന്ന സിനിമയുടെ റിലീസിലൂടെ ആയിരുന്നു. അതിന്റെ തിരക്കഥയും സംവിധാനവും നിർവഹിച്ചതും ഷാനവാസായിരുന്നു. നാലു ഹ്രസ്വചിത്രങ്ങൾ നിർമ്മിച്ചശേഷം 2015ൽ സംവിധാനം ചെയ്ത 'കരി' സിനിമ ബോക്സോഫീസിൽ പരാജയപ്പെട്ടെങ്കിലും നിരൂപകർക്കിടയിൽ ഏറെ ചർച്ച ചെയ്യപ്പെട്ടു. ചലച്ചിത്രോത്സവങ്ങളിൽ പുരസ്കാരങ്ങൾ നേടുകയും ചെയ്തു. 2020 ഡിസംബർ 23 ന് 38-ാം വയസ്സിൽ അന്തരിച്ചു.

---

# അനിൽ നെടുമങ്ങാട്



കമ്മട്ടിപ്പാടം, അയ്യപ്പനും കോശിയും എന്നീ ചിത്രങ്ങളിലെ കഥാപാത്രങ്ങളിലൂടെ മലയാള സിനിമയിലെ ജനപ്രിയ നടനായിരുന്നു അനിൽ. സ്ക്കൂൾ ഓഫ് ഡ്രാമയിലെ പഠനത്തിനുശേഷം അവസരങ്ങൾ തേടുന്ന കാലത്തും നല്ല സിനിമയുടെ ഭാഗമാകുക എന്നതായിരുന്നു ലക്ഷ്യം. സീരിയലുകളിൽ അഭിനയിക്കാൻ അവസരം ലഭിച്ചിട്ടും വേണ്ടെന്നുവെച്ച് നാടകനടനായും ടെലിവിഷൻ അവതാരകനായും തുടർന്നു. ജുറാസിക് വേൾഡ് എന്ന ഹാസ്യപരിപാടിയുടെ അവതാരകനായിരുന്നു. തസ്കരവീരനാണ് ആദ്യത്തെ ചിത്രം. കിസ്മത്ത്, പാപം ചെയ്യാത്തവർ കല്ലെറിയട്ടെ, ആമി, മൺട്രോതുരുത്ത്, ആഭാസം തുടങ്ങിയവയിലും ശ്രദ്ധേയമായ വേഷങ്ങൾ ചെയ്തു. മലയാള സാഹിത്യത്തിൽ ബിരുദം നേടിയ അദ്ദേഹം നല്ലൊരു വായനക്കാരനും ആയിരുന്നു. 2020 ഡിസംബർ 25 ന് 48-ാം വയസ്സിൽ അന്തരിച്ചു.



# ഈ മണ്ണിനല്ല കുഴപ്പം മനുഷ്യനാണ്

മനുഷ്യരോട്, മറ്റുള്ളവരോട് എങ്ങിനെ പെരുമാറണമെന്ന് അറിയുന്നവരുടെ നാടല്ലെ ദൈവത്തിന് ഏറെ ഇഷ്ടമുള്ള നാടും സ്വന്തം നാടായും മാറുക. എല്ലാം ദൈവത്തിന്റെ സ്വന്തം നാടുകൾ തന്നെയാണ്. നമുക്ക് മാത്രം അവകാശപ്പെടാവുന്ന പ്രത്യേകതയൊന്നും നമ്മുടെ നാടിനുണ്ടെന്ന് തോന്നുന്നില്ല.

**ആ**ദർശം പറഞ്ഞും പ്രസംഗിച്ചും ഉപദേശിച്ചും പറന്ന് നടന്ന് ലോകമെമ്പാടും ചുറ്റിക്കറങ്ങി മടങ്ങി വരുന്നവർ  മറ്റെങ്ങും കേരളം പോലെ ഒരു നാടില്ലെന്നും ഇങ്ങനെ ഒരു മനോഹരമായ പ്രകൃതിയും ദൈവം അനുഗ്രഹിച്ചേകിയ സുഖ സുന്ദരമായ കാലാവസ്ഥയുമുള്ള ഒരു നാട് വേറെങ്ങുമില്ലെന്നും പറയുന്ന നമ്മുടെ നേതൃത്വം ഇവിടെ എത്തുമ്പോൾ എന്താ ഇങ്ങനെ? അത് ഈ മണ്ണിന്റെ കുഴപ്പമാണോ? ഒരിക്കലുമല്ല.

ദൈവത്തിന്റെ നാടാണെന്നാണ് ഈ നാട് ഭരിക്കുന്നവർ കക്ഷി രാഷ്ട്രീയഭേദമന്യേ എല്ലാവരും അവകാശപ്പെടുന്നതും, പറയുന്നതും. ഒപ്പം പണ്ഡിത ശ്രേഷഠന്മാരെന്ന് അവകാശപ്പെടുന്നവരുമാണ് ഇവിടെ ഇതെല്ലാം കൊട്ടിഘോഷിക്കുന്നതും. ഉരുവിടുന്നതും. നാടിൻ നായകർ, ഇവരെല്ലാം തന്നെ ഇത്രയും സൽഗുണ സമ്പന്നരാണെങ്കിൽ കൊടും തണുപ്പിലും മഞ്ഞിലും വിറച്ച് പുതച്ച് പുറംനാടുകളിൽ ജീവിക്കുന്നവർ, ഇവിടെ വന്നാൽ മതിലിലടിച്ച പന്തു പോലെ ഉടനെ ഇവിടെ നിന്നും മടങ്ങുന്നത് എന്തു കൊണ്ട്? അത് ചിന്തിക്കേണ്ടതാണ്.

സത്യത്തിൽ മനുഷ്യരോട്, മറ്റുള്ളവരോട് എങ്ങിനെ പെരുമാറണമെന്ന് അറിയുന്നവരുടെ നാടല്ലെ ദൈവത്തിന് ഏറെ ഇഷ്ടമുള്ള നാടും സ്വന്തം നാടായും മാറുക. എല്ലാം ദൈവത്തിന്റെ സ്വന്തം നാടുകൾ തന്നെയാണ്. നമുക്ക് മാത്രം അവകാശപ്പെടാവുന്ന പ്രത്യേകതയൊന്നും നമ്മുടെ നാടിനുണ്ടെന്ന് തോന്നുന്നില്ല കൊച്ചു കുട്ടിയെയും ഒരു റോഡ് കുറുക്കെ കടക്കുന്ന വൃദ്ധ മാതാവിനെയും, കാറിന്റെ വേഗത കൂട്ടി റോഡിലിട്ട് ഓടിക്കുന്ന നാം ജീവിക്കുന്ന നാട് എങ്ങിനെ ദൈവത്തിന്റെ നാടാകും? നാം വിശ്വാസികളാണെങ്കിൽ,

ദൈവത്തിന് അതെല്ലാം എങ്ങിനെ ഇഷ്ടമാകും. ദൈവ കോപത്തിൻ നാടെന്ന് വിശേഷിപ്പിക്കുന്നതല്ലെ ശരി. ഈ ലോകം മുഴുവൻ പ്രപഞ്ച സൃഷ്ടാവായ ദൈവത്തിന്റെ തല്ലെ? ദൈവത്തിനെന്തിനാണ് വിദ്യാസമ്പന്നരായ വിഢികളുടെ ഒരു ചിന്ന വീട്. മണ്ടത്തരങ്ങൾ വിളമ്പുന്ന വർക്ക് കഴമ്പില്ലെന്ന് മനസ്സിലാക്കിയാണ് സ്വന്തം നാട്ടുകാരടക്കം വിദേശ വിനോദ സഞ്ചാരികളും ഇവിടെ എത്തുന്ന കലാകാരി കലാകാരന്മാരും മറ്റും നാടിനെയും നാട്ടുകാരെയും പഴി പറഞ്ഞും അവരുടെ സൃഷ്ടികൾ തല്ലിയുടച്ചെറിഞ്ഞ് ഇവിടെ നിന്ന് വെറും കൈയ്യോടെ മടങ്ങുന്നതും.

ഇവിടത്തെ നഗരങ്ങളിൽ തുറന്നിടുന്ന കാനകളിൽ വീണ് കാലൊടിഞ്ഞ് നരകത്തിലായവർ എത്ര പേരാണ് ഈ നരക തുല്യമായ തട്ടിപ്പിനും, ചികിത്സക്കും ഇരയായിട്ടുള്ളതും. അവർ ഇനി ഒരിക്കലും ഈ നാട്ടിലേക്ക് ഇല്ലെന്ന് പറഞ്ഞ് മടങ്ങുന്നതും ഈ നാടിന്റെയൊ ഈ മണ്ണിന്റെയൊ ദോഷം കൊണ്ടൊന്നുമല്ലെന്ന് മനസ്സിലാക്കാൻ അതിബുദ്ധിയൊന്നും ആവശ്യമില്ല.

നൂറിന് ആയിരം വാങ്ങി അന്യരെ പറ്റിക്കുന്ന ചെകുത്താന്മാരുടെ നാട് എങ്ങിനെ ദൈവത്തിന്റെ നാടാകുമെന്നും, ഇവിടെ എങ്ങിനെ ദൈവത്തിന്റെ കൈയ്യൊപ്പുണ്ടാകുമെന്നും അവർ, വിദേശികൾ, ചോദിക്കുന്നതിൽ എന്താണ് ഒരു തെറ്റ്.

കൈ കൊണ്ട് വിളമ്പേണ്ടത് കാലു കൊണ്ട് വിളമ്പിയാൽ അത് പാൽപായസമായാലും ആരും കഴിക്കില്ലെന്ന തിരിച്ചറിവ് വിദ്യാസമ്പന്നരായ മലയാളികൾ നമുക്കുണ്ടാകേണ്ടതുണ്ട്. ഒരു സ്റ്റാർ ഹോട്ടലിൽ ചെന്നാൽ നശിപ്പിക്കാനാവുന്ന, വൃത്തികേടാക്കാനാവുന്ന ഇടങ്ങളത്രയും കണ്ടെത്തി അലങ്കോലപ്പെടുത്തി പോരുമ്പോൾ, ഒന്ന് ഓർമ്മപ്പെടുത്തിയാൽ കണ്ണുരുട്ടി കാണിക്കുന്നവനും അതെല്ലാം വൃത്തിയാക്കാൻ അവിടെ ആളുണ്ടല്ലൊ എന്ന ഭാവത്തിൽ നാടിനെയും നന്മയെയും നല്ല സ്ഥലങ്ങളെയും പാട്ടിലാക്കുന്ന നാട്ടുകാർ ഇവരെ പോലെയുള്ളവരെ ഉണ്ടാക്കാൻ വിദ്യ പകർന്ന് നൽകിയിട്ടെന്തു കാര്യം? ഇവർക്കൊക്കെ നാടെങ്ങും ഹർത്താലും ബന്ദും നടത്തി അടി പിടി ഉണ്ടാക്കുന്ന അഭ്യാസം തന്നെയാണ് നല്ലതും. അതേ അവർക്കൊക്കെ ചേരൂ.

നാടിനു ഗുണമുള്ള എന്തിനെയും എതിർക്കുന്നവർ ഒരു ഭരണ നേതൃത്വത്തിന്റെ ഗുണഗണങ്ങൾ മനസ്സിലാക്കാത്തവരുമാണ് അതിനെ കണ്ണടച്ച് എതിർത്ത് സ്ഥാന മോഹങ്ങളോടെ തള്ളി പറയുന്നവർ ഒരു ആളിനെ പോലും സഹായിക്കാനാവാത്തവർ, ഒരു നല്ല നേതൃത്വത്തെ ഭരിക്കാൻ അനുവദിക്കാത്തവർ, ഒന്നടങ്കം ഒരു പഞ്ചായത്തും പറഞ്ഞ് തിരഞ്ഞെടുക്കാൻ നടക്കുന്നത് ഈ നാട്ടിൽ ഇനി എന്ത് കാണിക്കാനാണെന്ന് ആർക്കറിയാം.

കേന്ദ്രവും നേതൃത്വവും ഏതുമാകട്ടെ അവർ ഒരു പാലം പണിതാൽ അതിലേക്കുള്ള ഒരു റോഡ് പണിയാൻ പഞ്ചായത്ത് സമ്മതിക്കില്ലെങ്കിൽ പിന്നെ എന്തിനീ തിരഞ്ഞെടുപ്പും പ്രഹസന്നങ്ങളും. ഇതുകൊണ്ടൊക്കെ നാടിനും നാട്ടാർക്കും എന്തു ഗുണമാണുള്ളത്? വർഷങ്ങളായി പണിയാൻ അനുമതി ലഭിച്ച റോഡുകൾക്കും നാട്ടുകാർക്കും പാരയും പണിത, എല്ലാം മുടക്കി രാഷ്ട്രീയം കളിക്കുന്ന ഇവർക്കാണൊ, ഈ മണ്ണിനാണൊ കുഴപ്പം. നാടിനെക്കുറിച്ച് ചിന്തയില്ലാത്ത മനുഷ്യർക്കാണ് ഇവിടെ തലതിരിവ്. ജനങ്ങളെ ഇത്രയും പരവശരാക്കുമ്പോൾ ഈ നാടിനെ ദൈവത്തിന്റെ സ്വന്തം നാടെന്ന് വിളിക്കുന്നത് ആർക്ക് വേണ്ടിയാണ്.

ദൈവത്തെ കളിയാക്കുകയാണെന്ന സത്യം തിരിച്ചറിയാതെ പോകുന്നവരാണ് വിദ്യാസമ്പന്നരെന്ന് അവകാശപ്പെടുന്ന സ്ഥാനാർത്ഥികളും പഞ്ചായത്ത് കസേര മോഹിക്കുന്ന പലരും. വമ്പന്മാർ വിചാരിച്ചാൽ ഇവിടെ നടക്കാത്തത് ഇവർ നടത്തുമെന്ന് ജനങ്ങൾ, നമ്മൾ, ധരിക്കുന്നതും വലിയ മണ്ടത്തരങ്ങളിൽ ഒന്നാണ്.

എട്ട് മാസത്തിലേറെ പെരുമഴക്കാലമാണ് കേരളത്തിൽ. അവിടെയാണ് കൃഷിയിടങ്ങളിൽ വെള്ളമെത്തിക്കാൻ സൗകര്യമില്ലെന്ന് പറയുന്നതും കൃഷിക്കനുയോജ്യമായ കൃഷിയിടങ്ങൾ സംരക്ഷിക്കാനാവാത്തതും. നൂറ് മുടക്കി ചെയ്യാവുന്നിടങ്ങളാണ് പതിനായിരങ്ങളും, ലക്ഷങ്ങളും മുടക്കിയിട്ടും ഒന്നും നടക്കാത്തതും.

വിദേശങ്ങളിൽ അലങ്കരിച്ചിരിക്കുന്ന പൂന്തോട്ടങ്ങളിൽ നിന്ന് ഒരു പൂവ്വ് പോലും പൊട്ടിക്കാൻ പാടില്ലെന്ന് അവർ ഓർമപ്പെടുത്തുമ്പോഴും ഒരു സിഗരറ്റ് കുറ്റി പൊതു സ്ഥലങ്ങളിൽ ഇട്ടാൽ പിഴയീടാക്കുന്നിടത്തും നദികളിൽ കാലിട്ട് കഴുകിയാൽ ശിക്ഷയോടൊപ്പം പിഴയീടാക്കുന്നിടങ്ങളിൽ സഞ്ചരിച്ചും ജീവിച്ചും, ഹോട്ടലുകളിൽ വരെ ഭക്ഷണം പാഴാക്കിയാൽ അധികാരികൾ ചോദ്യം ചെയ്യുമെന്നത് ഭയന്നും, അനുസരിച്ചവരുമാണ്, ഇവിടെ വന്നാൽ കുടി വെള്ളത്തിനായി 42 നദികൾ അനുഗ്രഹിച്ചേകിയ ഈ കൊച്ചു കേരളത്തിലെ നദികളിൽ മുഴുവൻ മലവും മാലിന്യങ്ങളും നിറച്ച് നശിപ്പിച്ച് കുടി വെള്ളത്തിനായി നാടെങ്ങും കേഴുന്നതും. ഒപ്പം പൈപ്പിൻ ചുവട്ടിൽ കുടങ്ങൾ നിരത്തി 100 കണക്കിന് അമ്മമാരെ കുടിവെള്ളത്തിനായി ഇവിടെ കാത്ത് നിർത്തുന്നതും.

എട്ട് മാസത്തിലേറെ പെരുമഴക്കാലമാണ് കേരളത്തിൽ. അവിടെയാണ് കൃഷിയിടങ്ങളിൽ വെള്ളമെത്തിക്കാൻ സൗകര്യമില്ലെന്ന് പറയുന്നതും കൃഷിക്കനുയോജ്യമായ കൃഷിയിടങ്ങൾ സംരക്ഷിക്കാനാവാത്തതും. നൂറ് മുടക്കി ചെയ്യാവുന്നിടങ്ങളാണ് പതിനായിരങ്ങളും, ലക്ഷങ്ങളും മുടക്കിയിട്ടും ഒന്നും നടക്കാത്തതും.

ഇങ്ങനെയുള്ള ഈ മഹത്തരമായ ഫലഭൂയിഷ്ഠമായ മണ്ണിനെ നാം എങ്ങിനെയാണ് കുറ്റം പറയുക. ഇവിടെ നടമാടുന്ന തെറ്റുകൾക്കെല്ലാം നാം മനുഷ്യർ തന്നെയാണ് കാരണക്കാർ. ചെറിയ തെറ്റുകൾ, ഒരു മുതൽ മുടക്കുമില്ലാതെ തിരുത്തി ജീവിക്കാൻ സാധിക്കുന്ന ഈ ബഹു സുന്ദരമായ കേരള നാട്ടിൽ, ഈ അന്തരീക്ഷത്തിൽ ശക്തമായ ചൂടോ തണുപ്പോ, ഒന്നുമില്ലാത്ത അനുയോജ്യമായ കാലാവസ്ഥയിൽ ഇണങ്ങി കഴിയാനാവാത്തത് ഈ മണ്ണിന്റെ കുഴപ്പമല്ലല്ലൊ. മനുഷ്യരുടേതല്ലെ? നടത്താവാനില്ലെന്നും, നടക്കില്ലെന്നും അറിഞ്ഞു കൊണ്ട് തന്നെയാണ് പല കാര്യങ്ങളിലും പലരെ

യും ഇടപെടുത്തി, തെറ്റ് ചെയ്യട്ടെ, എന്നിട്ട് പിടിച്ച് കെട്ടി നമുക്ക് വിവാദങ്ങൾ ഉണ്ടാക്കാം എന്ന് പലരും കരുതുന്നതും. അവർക്ക് ഇടയിൽ എങ്ങിനെയാണ് സത്യസന്ധതക്ക് ഒരു പ്രാധാന്യം ലഭിക്കുക. റോഡിൽ ഒരു അപകടമുണ്ടായാലും വിവാദങ്ങൾക്കു മുൻതൂക്കം നൽകുന്നതും പ്ര ശ്നങ്ങൾ സൃഷ്ടിക്കാനും ഒത്തു കൂടുന്നതും അടി പിടിയുണ്ടാകുന്നതും എന്തെന്നറിയാതെ ഓടി എത്തുന്നതും ഈ ജനക്കൂട്ടം തന്നെയാണ്.

ഫോട്ടൊ എടുപ്പുകാരുടെയും തള്ളി കയറ്റ ത്തിന്റെയും കാലമാണിന്ന്. പട്ടിയെ വണ്ടി ഇടിച്ച് കിടന്ന സ്ഥലത്ത് ജനം വളഞ്ഞ് കൂടി നിൽ ക്കുന്നിടത്ത് എന്റെ ബന്ധുവാണെന്ന് പറഞ്ഞ് തിക്കി തിരക്കി ഫോട്ടൊ എടുപ്പെന്ന കാര്യം സാധി ക്കാമെന്ന് കരുതി കയറി കൂടി പട്ടിയാണെന്ന് അറിയുമ്പോൾ നാണം കെട്ട് മടങ്ങിയ പത്രപ്ര വർത്തകന്റെ നാടാണ് നമ്മുടെ കേരളം. മനുഷ്യ രുടെ കുഴപ്പമാണ് ഇതെല്ലാം. മണ്ണിന്റെതല്ല. മാനുഷിക മൂല്യങ്ങൾക്ക് ഏറെ പ്രധാന്യം നൽ കുന്ന വിദേശ രാജ്യങ്ങളിലും ജനങ്ങളിലുമാണ് നമ്മിൽ പലരും ഇന്ന് തെറ്റുകൾ കണ്ടെത്താൻ ശ്രമിക്കുന്നതും.

ഈ അത്യാധുനിക യുഗത്തിൽ വിവിധയിനം സെൽ ഫോണുകൾ, കംപ്യൂട്ടറുകളും മിഷിനറി കളും വാഹനങ്ങളും അത് വാങ്ങിക്കാനുള്ള പണവും ഒരുക്കി തരുന്ന നാടിനെയും കുറ്റപ്പെടുത്തുന്നവർ നിറ യുകയാണിന്ന്. നന്ദിയില്ലാത്ത സമൂഹങ്ങൾക്ക് അറുതിയില്ലാതായിരിക്കുന്നു. അവർ ഈ മണ്ണിനെ യാണ് യഥാർത്ഥത്തിൽ അപമാനിക്കുന്നത്. അതിന് കാരണക്കാരും നന്ദിയില്ലാത്ത ഈ മനു ഷ്യർ തന്നെയാണ്. 42 നദികളുള്ള കേരളത്തിലെ ജനങ്ങളോടുള്ള തിരഞ്ഞെടുപ്പ് വാഗ്ദാനങ്ങൾ രസമാണ്. വാഗ്ദാനങ്ങളിൽ അധികവും ഗതികേട് മാറ്റാമെന്നും കുടിവെള്ളം നൽകാമെന്നുമാണ്. ഇത് എന്ത് വിരോധാഭാസമാണ്.

ഇത് ദൈവത്തിന്റെ നാട് തന്നെയെന്ന് അവകാശ പ്പെടുന്നവർ ദൈവം റഞ്ഞത് അനുസരിച്ച് പ്രവർത്തി ക്കണ്ടെ! ജീവിക്കണ്ടെ ! ഒത്തൊരുമിച്ച് പ്രവർത്തിച്ച് നാടിനോട് കൂറ് കാണിക്കണ്ടെ ! ഒരു വിഭാഗം നല്ല മനു ഷ്യർ കേരളത്തിന്റെ മുക്കിലും മൂലയിലും എത്തത്തക്ക വിധത്തിൽ റോഡുകൾ ഉണ്ടാക്കി യിരിക്കുന്നു. വൈദ്യുതി എത്തിച്ചിട്ടുമുണ്ട്. റോഡുകൾ പണിത് തീർക്കുമ്പോൾ തന്നെ, മറ്റു ചില വിഭാഗക്കാർ അവിടെ വന്ന് അവയങ്ങ് പൊളിക്കും. ഇതെല്ലാം മുൻകൂട്ടി കണ്ടറിഞ്ഞ് ഒരു കുടക്കീ ഴിൽ ഒത്തൊരുമിച്ച് പ്രവർത്തിക്കാനാവാ ത്തിടത്തോളം കാലം തിരഞ്ഞെടുപ്പ് കൊണ്ടൊക്കെ എന്ത് കാര്യം. എല്ലാം വെറും പ്രഹസനങ്ങളിൽ മാത്രം നിൽക്കുന്നതോടൊപ്പം പലതും ഓരോരുത്തരുടെയും പോക്കറ്റിലും ഒതുങ്ങും. സ്ഥിരം പല്ലവിയിൽ നിന്നും ഒരു മാറ്റമു ണ്ടാകുകയെന്നത്, പ്രയാസം തന്നെയായിരിക്കും.

ഗൾഫ് നാടുകളിൽ പുറത്തിറങ്ങുമ്പോൾ എല്ലാം രേഖകളും കൈവശം വെച്ച് യാത്ര ചെയ്യുന്നവർ, അത് എടുക്കാൻ മറന്നാൽ ഓടി ചെന്ന് എടുത്ത് യാത്രക്ക് ഒരുങ്ങുന്നവർ, ഇവിടെ ഇറങ്ങിയാൽ വാഹനമോടിച്ചങ്ങ് പോ കുന്നത് ലൈസൻസ് എന്ന കടലാസ് ഇല്ലാതാ യിരിക്കും. പിടിക്കപ്പെട്ടാൽ ഒരു നൂറ് കൊടുത്തങ്ങ് രക്ഷപ്പെടാമെന്ന് കരുതുന്നവരാണ് ഈ മണ്ണിന്റെ ശാപം. അതിന് പറ്റിയ ചില അധികാരികളും. ഇതെല്ലാമാണ് ഈ മണ്ണിനെ നാണം കെടുത്തുന്നതും. ഇവിടത്തെ മണ്ണിനല്ല കുഴപ്പം, എല്ലാറ്റിനും കാരണക്കാർ ഈ വക മനുഷ്യർ തന്നെയാണ്. ചുട്ടു പൊള്ളുന്ന മണ്ണിനെ, ഒരു ചെടി പോലും കിളിർക്കാത്ത നാടിനെ, ആ നാ ടിനെ സ്നേഹിക്കുന്നവരെക്കുറിച്ച് ഇത്തരുണത്തിൽ ചിന്തിക്കുമ്പോൾ, എങ്ങിനെ സ്തുതിക്കാതിരിക്കും. അവരെക്കുറിച്ചും അനുഭവങ്ങളെക്കുറിച്ചും എങ്ങിനെ ഇവിടെ കുറിക്കാതിരിക്കും.

ഗതാഗത നിയമം ലംഘിച്ചാൽ പിഴയീടാക്കുന്നതു കൂടാതെ ജയിൽ ശിക്ഷ അനുഭവിക്കേണ്ടിയും വരു മെന്ന സത്യം മനസ്സിലാക്കിയവരാണ് ഈ നാട്ടിൽ ഇറങ്ങിയാൽ ഓന്തിനെ പോലെ നിറം മാറുന്നതും. വ്യാഴാഴ്ച്ച ഉച്ച വരെ പ്രവർത്തിക്കുന്ന നാട്ടിൽ, വെള്ളി യാഴ്ച മുടക്കമുള്ള നാട്ടിൽ, ഗതാഗത നിയമം ലംഘിച്ച് ട്രാഫിക് സിഗ്നൽ വക വെക്കാതെ റെഡ് സിഗ്നൽ കടന്ന് ഓടിച്ച് പോയാൽ വെള്ളിയാഴ്ച്ചയടക്കം മൂന്ന് ദിവസമെങ്കിലും ജയിലിൽ കിടക്കേണ്ടി വരും. ശനിയാ ഴ്ച്ച കമ്പനി ഒന്ന് ഇടപ്പെട്ടാലും പിന്നെയും രണ്ട് ദിവസം ജയിലിൽ കിടന്നെ ഇറങ്ങാനാകൂ. അങ്ങിനെയുള്ള ഗൾഫ് നാടുകളിൽ പണമുണ്ടാക്കി ഇവിടെ വന്ന് ഇങ്ങനെ യൊക്കെ കാണിക്കുന്നത് ഈ മണ്ണിന്റെ കുഴപ്പമല്ല. അത് അവരുടെ അഹങ്കാരത്തിന്റെ കൊടുങ്കാറ്റാണ്. അതാ ണ് ഈ നാടെങ്ങും ഇവർ സൃഷ്ടിക്കുന്നതും.

യാത്ര ചെയ്യാൻ വളരെയെറെ പ്രയാസപ്പെട്ടിരുന്ന നമ്മുടെ അമ്മമാർക്കും സഹോദരിമാർക്കും വിദേ ശത്തെ പോലെ നമ്മുടെ സർക്കാർ ബസുകളിൽ സുഖമായി യാത്ര ചെയ്യാൻ കോവിഡ് കാലം വേണ്ടി വന്നു. അത് ഒരു അനുഗ്രഹമായി എന്നതും ഇവിടെ കുറിക്കാതെ വയ്യ! താരാരാധനയുമായി കൊടി പി ടിച്ച് നടക്കുന്നവർ അണികൾക്ക്, അതുകൊണ്ടൊ ന്നും ഒരു ഗുണമില്ലെന്ന് മനസ്സിലായിട്ടും നേതാ ക്കന്മാരുടെ പുറകെ വെറുതെയിങ്ങനെ നടക്കുന്നവർ ഇനിയെങ്കിലും ചിന്തിച്ച് പ്രവർത്തിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

കേരളം ഒരു കൊച്ചു നാടാണെങ്കിലും എല്ലാം സൗകര്യങ്ങളും നമുക്ക് ലഭ്യമാക്കുന്ന നാടിനെ സ്തുതിക്കുന്നതിലും ഈ മണ്ണിൽ തല ചായിച്ച് പ്രാർ ത്ഥിക്കുന്നതിലും കുഴപ്പമില്ലെന്നും ഈ ജന്മനാടിന്റെ നാമത്തിൽ മണ്ണിനെയും മനുഷ്യരെയും സ്നേഹിക്ക ണമെന്ന സത്യവും നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു. മനുഷ്യർ, നമ്മുടെ ചിന്താഗതിയിലാണ് ഇനി മാറ്റമു ണ്ടാകേണ്ടതെന്ന തിരിച്ചറിവും നമുക്കേവർക്കും ഉണ്ടാ കേണ്ടതുണ്ട്. ●



**ആസിഫ് അലി കോമു**
മാനേജിംഗ് ഡയറക്ടർ
കോമു സൺസ് പ്രൊഡക്ഷൻസ്



# കലാസംവിധാനം ലൊക്കേഷൻ മാറ്റി

കലാസംവിധായകനും വസ്ത്രാലങ്കാരകനുമായ പി.കൃഷ്ണമൂർത്തി നമ്മെ വിട്ടുപിരിഞ്ഞു. അഞ്ചു തവണ ദേശീയ ബഹുമതി ലഭിച്ച അദ്ദേഹം വിവിധ ഭാഷകളിലുള്ള ചിത്രങ്ങൾക്ക് നിരവധി സംസ്ഥാന അവാർഡുകളും നേടിയിട്ടുണ്ട്. ഒടുവിൽ വാടകവീട്ടിൽ കഷ്ടതകളുടെ നടുവിൽ 2020 ഡിസംബർ 13ന് യാത്രയായി.

നല്ല സംവിധായകരുടെ ചിത്രങ്ങൾക്ക് നല്ല രീതിയിൽ കലാസംവിധാനവും വസ്ത്രാലങ്കാരവും നിർവ്വഹിച്ച് അഞ്ചു തവണ ദേശീയ ബഹുമതി ലഭിച്ച പി.കൃഷ്ണമൂർത്തി 2020 ഡിസംബർ 13ന് നമ്മെ വിട്ടുപിരിഞ്ഞു. അദ്ദേഹത്തിന് 77 വയസ്സായിരുന്നു. സംസ്ക്കാരം ചെന്നൈ മാടപ്പോക്കത്തു നടത്തി. ഒരു വർഷം മുൻപ് ഒരു ഓൺലൈൻ മാഗസിനു വേണ്ടി അഭിമുഖമെടുക്കാൻ ചെന്നൈയിൽ അദ്ദേഹത്തിന്റെ അടുത്ത് പോയിരുന്നു.

വാടക വീട്ടിൽ വളരെ കഷ്ടപ്പെട്ടാണ് അദ്ദേഹം ജീവിച്ചിരുന്നത്. കൂടെ താമസിക്കുവാൻ അദ്ദേഹത്തിന് ഭാര്യ മാത്രമേയുള്ളു. അദ്ദേഹത്തിന് മക്കൾ ഇല്ല. വളരെ ബുദ്ധിമുട്ടിയുള്ള ജീവിതത്തിലാണ് അദ്ദേഹം നമ്മെ വിട്ടുപിരിഞ്ഞത്. അഞ്ചു തവണ അദ്ദേഹത്തിന് ദേശീയ അവാർഡുകൾ ലഭിച്ചിട്ടുണ്ട്. മൂന്നു തവണ കലാ സംവിധാനത്തിനും രണ്ടു തവണ വസ്ത്രാലങ്കാരത്തിനുമാണ്. തമിഴ്, മലയാളം, കന്നഡ, ഹിന്ദി എന്നീ ഭാഷകളിൽ 50-ൽ പരം ചിത്രങ്ങൾക്ക് കലാസംവിധാനവും വസ്ത്രാലങ്കാരവും അദ്ദേഹം നിർവഹിച്ചിട്ടുണ്ട്.

1975 ൽ ഹംസഗീതെ എന്ന കന്നഡ ചിത്രത്തിലൂടെ ആയിരുന്നു അദ്ദേഹം കലാസംവിധാനം തുടങ്ങിയത്. പതിനഞ്ചിലേറെ മലയാളചിത്രങ്ങൾക്ക് കലാസംവിധാനവും വസ്ത്രാലങ്കാരവും ചെയ്തിട്ടുണ്ട്.

ഭാരതിരാജയോടൊപ്പവും, ബാലുമഹേന്ദ്രയോടൊപ്പവും കൃഷ്ണമൂർത്തി വർക്കു ചെയ്തിട്ടുണ്ട്. നാടോടിതെൻട്രൽ, വണ്ണവണ്ണപ്പൂക്കൾ, നാൻകടവുൾ തുടങ്ങിയ സിനിമകൾ ശ്രദ്ധേയമായതാണ്. ഭരതൻ,



പി.കൃഷ്ണമൂർത്തിയും ഭാര്യ രാജലക്ഷ്മിയും

ഹരിഹരൻ, ലെനിൻ രാജേന്ദ്രൻ തുടങ്ങി അനവധി പ്രതിഭകളുടെ ചിത്രങ്ങൾക്കു വേണ്ടിയുള്ള കലാ സംവിധാനവും വസ്ത്രാലങ്കാരവും നിർവ്വഹിച്ച പി. കൃഷ്ണമൂർത്തി സംസ്ഥാന അവാർഡുകളും ദേശീയ അവാർഡുകളും പല തവണ ഏറ്റുവാങ്ങിയിട്ടുണ്ട്. സ്വാതിതിരുനാൾ, വൈശാലി, പെരുന്തച്ചൻ, ഒരു വടക്കൻ വീരഗാഥ തുടങ്ങിയ സിനിമകളിലൂടെ അദ്ദേഹം ഏറെ ശ്രദ്ധിക്കപ്പെട്ടു. വാടക വീട്ടിൽ വളരെ ബുദ്ധിമുട്ടി ജീവിക്കുമ്പോഴാണ് ഞാൻ അഭിമുഖം എടുത്തത്. കലാജീവിതത്തിലേക്ക് എത്തിയതും കാശ് ഉണ്ടാക്കിയതും ഇല്ലാതായതും കഷ്ടതയിലേക്ക് കടന്നതുമെല്ലാം അദ്ദേഹം പറഞ്ഞു.

## താങ്കൾ കലാസംവിധാന രംഗത്തേയ്ക്ക് എത്തിയത് എങ്ങനെയാണ്?

ഒരു ചിത്രകാരനായ ഞാൻ മദ്രാസ് കോളേജ് ഓഫ് ആർട്സിൽ ആറു വർഷം പഠിച്ചതാണ്. ഞങ്ങളുടെ പ്രിൻസിപ്പാൾ കെ.സി.എസ്. പണിക്കർ സാർ ആയിരുന്നു. ചിത്രകലയിൽ അദ്ദേഹത്തിന്റെ ശിഷ്യത്വം കൊണ്ട് ഒരു പാട് നേട്ടങ്ങൾ കിട്ടി. നല്ല ചിത്രങ്ങൾ ഞാൻ വരച്ചിരുന്നു. പണിക്കർ സാർ ആണ് അന്ന് ചോളമണ്ഡലം ആർട്ടിസ്റ്റ് വില്ലേജ് തുടങ്ങിയത്. ഞാൻ അതിന്റെ സെക്രട്ടറി ആയിരുന്നു.

കോളേജിൽ പഠിയ്ക്കുമ്പോഴും ഞാൻ നല്ല സിനിമകൾ കാണുമായിരുന്നു. ബംഗാളി സിനിമകളും മലയാളം സിനിമകളുമായിരുന്നു ഞാൻ കൂടുതൽ കണ്ടിരുന്നത്. ബ്ലാക്ക് & വൈറ്റ് ചിത്രങ്ങളുടെ ആദ്യ കാലം മുതലുള്ള കലാസംവിധാനം ഞാൻ മനസ്സിലാക്കിയിരുന്നു. ഓരോ കാലഘട്ടത്തിലെ സിനിമ വരുമ്പോഴും ആ കാലഘട്ടത്തിനു അനുസരിച്ച് സിനിമകൾക്ക് എങ്ങനെയെല്ലാം മാറ്റങ്ങൾ വരുത്താം എന്ന് ഓരോ ചിത്രങ്ങൾ കണ്ട് മനസ്സിലാക്കി. ചിത്രരചനയും ശില്പ നിർമ്മാണവും പഠിച്ചു. സിനിമയിൽ നമുക്കു കിട്ടുന്ന കഥകൾ അതിൽ പറഞ്ഞിരിക്കുന്ന കാലത്തിലേക്ക് കൊണ്ടുവരാൻ കലാസംവിധാനം കൊണ്ട് എങ്ങനെ സാധിക്കും എന്ന് ഞാൻ മനസ്സിലാക്കി. 1975-ൽ 'ഹംസഗീതെ' എന്ന കന്നഡ ചിത്രത്തിന് ആദ്യമായി കലാസംവിധാനം ചെയ്തു. ആദ്യ ചിത്രത്തിൽ തന്നെ കഥയിൽ പറഞ്ഞിരിക്കുന്ന കാലം മനുഷ്യ മനസ്സിൽ എത്തിക്കും വിധം വളരെ നന്നായിട്ട് കലാസംവിധാനം ചെയ്യുവാൻ സാധിച്ചു.

## കുട്ടിക്കാലം മുതലേ വാടക വീട്ടിലാണോ താങ്കൾ താമസിക്കുന്നത്?

ഞാൻ ജനിച്ചതും വളർന്നതുമെല്ലാം വാടക വീട്ടിലാണ്. എന്റെ പഠനം തുടങ്ങുന്നതും വാടക വീട്ടിൽ നിന്നാണ്. അച്ഛനും അമ്മയ്ക്കും കൂടി ഞങ്ങൾ മൂന്ന് മക്കൾ ആണ്. എനിക്ക് ഒരു ജ്യേഷ്ഠനും ഒരു അനുജത്തിയും. അച്ഛന്റെ സംരക്ഷണത്തിൽ വാടക വീട്ടിലാണ് ഞങ്ങൾ വളർന്നത്. കോളേജ് ഓഫ് ആർട്സിൽ പഠിച്ചു കഴിഞ്ഞപ്പോൾ എനിക്കും വരുമാനം ഉണ്ടായി തുടങ്ങി. സിനിമയിൽ കലാസംവിധാനം തുടങ്ങിയപ്പോൾ അധിക ലാഭമൊന്നുമില്ലാതെ കുറച്ചൊക്കെ പണം കിട്ടി തുടങ്ങി.

പെയിന്റിംഗ് ചെയ്തു കൊടുക്കുന്നതിന് കാശ് കിട്ടുമായിരുന്നു. കുറെ സിനിമകൾ ചെയ്തു കഴിഞ്ഞപ്പോൾ ഞാൻ നല്ലൊരു വീട് വെച്ചു. അമ്മയുടെ പുരയിടത്തിലാണ് വീട് വെച്ചത്. അങ്ങനെ വാടക വീട്ടിൽ നിന്നും സ്വന്തം വീട്ടിൽ വളരെ സന്തോഷത്തോടെ ഞങ്ങൾ ജീവിച്ചു. ജ്യേഷ്ഠന്റെ കല്യാണം കഴിഞ്ഞ് അനുജത്തിയുടേയും കല്യാണത്തിനു ശേഷമാണ് ഞാൻ കല്ല്യാണം കഴിച്ചത്. രാജലക്ഷ്മി എന്നാണ് എന്റെ ഭാര്യയുടെ പേര്.

കാലങ്ങൾ ഇത്രയും കടന്നു പോയപ്പോൾ ജ്യേഷ്ഠനും അനുജത്തിയും തമ്മിൽ വഴക്കായി. അമ്മയുടെ വസ്തുവിന്റെ ഭാഗം കിട്ടണമെന്നും പറഞ്ഞു അമ്മയുടെ പറമ്പിൽ വീടുപണിതാൽ എല്ലാവരും കൂടി യോജിപ്പായി ഒരു വീട്ടിൽ താമസിക്കാം എന്നു പറഞ്ഞതിനാലാണ് ഞാൻ വീട് പണിയിച്ചത്. പറമ്പു വിറ്റ് കാശു വാങ്ങുമ്പോൾ ആ വീടും വിൽക്കേണ്ടി വരും. വീട് ഇല്ലാതിരുന്ന സമയത്ത് എന്റെ മാത്രം അദ്ധ്വാനത്തിൽ നിന്ന് ഉണ്ടാക്കിയ വീടാണ് പോകാൻ പോകുന്നത്. ഒടുവിൽ അത് സംഭവിച്ചു. ഞാൻ പണിയിച്ച വീടും സ്ഥലവും കൂടി വിറ്റു. കിട്ടിയ കാശ് മൂന്ന് തുല്യ വിഹിതമായി എടുത്തു. അച്ഛനും അമ്മയും ഞാനും ഭാര്യയും കൂടി വേറെ വാടക വീട് എടുത്തു. ജ്യേഷ്ഠനും കുടുംബവും വേറെ താമസിച്ചു ജ്യേഷ്ഠൻ മരിച്ചു. അനുജത്തി വേറെ താമസിക്കുന്നു. പിന്നീട് അവൾ എന്നെ അറിയത്തേ ഇല്ലാതായി.

വർഷങ്ങൾ കഴിഞ്ഞപ്പോൾ അച്ഛനും അമ്മയും മരിച്ചു. ഞാനും ഭാര്യയും വാടക വീടുകൾ മാറി മാറി താമസിച്ചു കൊണ്ടിരിക്കുന്നു. പുരയിടം വിറ്റപ്പോൾ എനിയ്ക്കു കിട്ടിയ തുക ബാങ്കിൽ ഇട്ടു. അതിന്റെ പലിശ കൊണ്ടാണ് കുഞ്ഞു വീടിന് വാടക കൊടുക്കുന്നതും ഭക്ഷണം കഴിക്കുന്നതും. വാടക വീട്ടിൽ താമസിച്ചു കൊണ്ട് കലാസംവിധാനത്തിന് പോയിട്ടും ആരോടും കണക്ക് പറഞ്ഞ് ഞാൻ കാശ് വാങ്ങിയിട്ടില്ല. അവർ തരുന്നതും വാങ്ങി പോരുകയായിരുന്നു. വസ്ത്രാലങ്കാരം ചെയ്യുന്നതും കണക്ക് പറയാതെയായിരുന്നു.

## ഏതു ചിത്രങ്ങൾക്കൊക്കെയാണ് ദേശീയ അവാർഡ് കിട്ടിയത്?

1986ൽ ആണ് എനിയ്ക്ക് ആദ്യമായി ദേശീയ അവാർഡ് കിട്ടുന്നത്. 'മാധവചാര്യ' എന്ന കന്നഡ



ലേഖകനും പി.കൃഷ്ണമൂർത്തിയും

> ഹരിഹരൻ സംവിധാനം ചെയ്ത 'ഒരു വടക്കൻ വീരഗാഥ' എന്ന സിനിമയ്ക്കാണ് ആദ്യമായി ദേശീയ അവാർഡ് കിട്ടുന്നത്. അദ്ദേഹത്തിന്റെ വടക്കൻ വീരഗാഥയുടെയും പരിണയത്തിന്റെയുമെല്ലാം കലാസംവിധാനം ചെയ്തിട്ടുണ്ട്. ഒരു വടക്കൻ വീരഗാഥയ്ക്ക് വടക്കൻപാട്ടിലെ പശ്ചാത്തലം ഒരുക്കിയതിനും ഉണ്ണിയാർച്ചയേയും ചന്തുവിനേയും ഒരുക്കിയതിനും കലാസംവിധാനത്തിനും വസ്ത്രാലങ്കാരത്തിനും രണ്ട് ദേശീയ അവാർഡുകൾ ലഭിച്ചു.

ചിത്രത്തിനായിരുന്നു. ആ ചിത്രത്തിന് കലാസംവിധാനം മാത്രമേ ഞാൻ ചെയ്തിട്ടുള്ളൂ. അതിൽ വർക്കു ചെയ്തതിനുള്ള സാമ്പത്തികവും കുറവായിരുന്നു. കലാപരമായ വർക്കിന് ഞാൻ സാമ്പത്തിക നേട്ടം നോക്കാറില്ല. അതിനു ശേഷം ദേശീയ അവാർഡ് കിട്ടുന്നത് മലയാള ചിത്രത്തിനാണ്. ഹരിഹരൻ സംവിധാനം ചെയ്ത 'ഒരു വടക്കൻ വീരഗാഥ' എന്ന ചിത്രത്തിന്. അതിന് എനിയ്ക്ക് രണ്ട് ദേശീയ അവാർഡുകൾ കിട്ടിയിട്ടുണ്ട്. കലാസംവിധാനത്തിനും വസ്ത്രാലങ്കാരത്തിനും. പിന്നീട് എനിയ്ക്ക് ദേശീയ അവാർഡ് കിട്ടുന്നത് 2000–ൽ ആണ്. 'ഭാരതി' എന്ന ചിത്രത്തിന്. ആ ചിത്രത്തിനും എനിയ്ക്ക് കലാസംവിധാനത്തിനും വസ്ത്രാലങ്കാരത്തിനും ദേശീയ അവാർഡ് ലഭിച്ചു. അങ്ങനെ മൂന്നു ചിത്രങ്ങൾക്കും കൂടി അഞ്ചു ദേശീയ അവാർഡുകളാണ് ഞാൻ നേടിയത്. വിവിധ ഭാഷകളിലുള്ള ചിത്രങ്ങൾ ചെയ്തിട്ടുള്ളതിനാൽ ഒരുപാട് സംസ്ഥാന അവാർഡുകളും നേടിയിട്ടുണ്ട്. മലയാളത്തിൽ ആദ്യമായി ചെയ്യുന്ന സിനിമ 'സ്വാതിതിരുനാൾ' ആണ്. അതിനും സംസ്ഥാന അവാർഡ് ഉണ്ടായിരുന്നു. വൈശാലിക്കും പെരുന്തച്ചനും സംസ്ഥാന അവാർഡുകൾ ലഭിച്ചു. മലയാളം പോലെ തന്നെ തമിഴ്, കന്നഡ, തെലുങ്ക് തുടങ്ങിയ മറ്റു ഭാഷാചിത്രങ്ങൾക്കും സംസ്ഥാന അവാർഡ് നേടിയിട്ടുണ്ട്.

**കലാസംവിധാനം ചെയ്യുന്നതിന് താങ്കൾ കാശ് വാങ്ങുകയില്ലായിരുന്നോ ?**

ഞാൻ കലയെ സ്നേഹിക്കുന്ന ഒരാളാണ്. കലാപരമായ തൊഴിൽ ഞാൻ ആത്മാർത്ഥതയോടെയാണ് ചെയ്തിരുന്നത്. കലയ്ക്ക് ഞാൻ കണക്ക് പറയാറില്ല. എന്നെ ഒരു സിനിമയുടെ കലാസംവിധാനവും വസ്ത്രാലങ്കാരവും ഏൽപ്പിക്കുമ്പോൾ ആദ്യമെ ഒരു തുക അവർ പറയും. മറ്റു പല കലാസംവിധായകരും അത് സമ്മതിക്കാതെ കൂടുതൽ പണം വാങ്ങും. ഞാൻ എന്നോട് പറയുന്ന തുകയ്ക്ക് സമ്മതിച്ചിട്ടാണ് വർക്ക് ചെയ്യുന്നത്.

അഡ്വാൻസ് ഒരു അയ്യായിരം രൂപ തരും. അവിടെ താമസിച്ച് വർക്ക് ചെയ്യും. വർക്ക് തീരുന്ന ദിവസം വരെയുള്ള ഭക്ഷണം അവർ തരും. വർക്ക് തീരുമ്പോൾ അവർ ബാക്കി പണം തരികയില്ല. അയ്യായിരം രൂപയുമായി തിരികെ പോരേണ്ടി വരും. പല സിനിമകളിലും എന്നെ 5000 രൂപയിൽ ഒതുക്കിയിട്ടുണ്ട്. കലയുടെ കാര്യമായതുകൊണ്ടാണ് ഞാൻ കണക്കു പറയാത്തത്. നിർമ്മാതാക്കൾക്കൊക്കെ ഞാൻ കലാസംവിധാനം ചെയ്യുന്നത് വളരെ സന്തോഷമാണ്.

ചില നിർമ്മാതാക്കൾ എന്നെ ബുദ്ധിമുട്ടിക്കാതിരുന്നത് കൊണ്ട് ഒരു വീട് പണിയാൻ പറ്റി. അവസാനം എന്റെ സഹോദരനും സഹോദരിയും കാരണം ആ വീടും വിൽക്കേണ്ടി വന്നു. എനിക്ക് ഒരു സിനിമയ്ക്കേ കൃത്യമായ കാശ് കിട്ടിയിട്ടുള്ളൂ ജി.വി.അയ്യർ സംവിധാനം ചെയ്ത ആദിശങ്കരാചര്യ എന്ന സംസ്കൃത സിനിമയ്ക്കായിരുന്നു അത്.

ആ സിനിമയുടെ കലാസംവിധാനം ചെയ്തതിന് എനിയ്ക്ക് ഒരു ലക്ഷം രൂപ തന്നു. ഇങ്ങനെ അധികം ബുദ്ധിമുട്ടിക്കാതെ കുറച്ച് നിർമ്മാതാക്കൾ തന്നതു കൊണ്ട് എനിക്കൊരു വീട് പണിയാൻ അന്നു കഴിഞ്ഞു ഇനിയും ഒരു വീട് എന്റെ സ്വപ്നത്തിൽ മാത്രമേ കാണുകയുള്ളൂ.

**മലയാളസിനിമയെക്കുറിച്ച് എന്താണ് അഭിപ്രായം?**

മലയാള സിനിമ ഞാൻ ആദ്യകാലം മുതലേ വളരെ ഇഷ്ടപ്പെടുന്നു. മലയാള സിനിമയിൽ നിന്നും വലിയ സാമ്പത്തികമൊന്നും ഉണ്ടായിട്ടില്ല. സ്വാതി തിരുനാൾ ആണ് എന്റെ ആദ്യ മലയാള സിനിമ. അതിന്റെ ഷൂട്ടിംഗ് തിരുവനന്തപുരം, കന്യാകുമാരിയിലെ മാർത്താണ്ഡം എന്നിവിടങ്ങളിലായിരുന്നു. അനന്തപത്മനാഭസ്വാമി ക്ഷേത്രമായി ആ ചിത്രത്തിൽ കാണിക്കുന്നത് മാർത്താണ്ഡത്തിന് അടുത്തുള്ള തിരുവട്ടാർ ആദികേശവപെരുമാൾ ക്ഷേത്രമാണ്.

ക്ഷേത്രത്തിനുള്ളിലെ കൽത്തൂണുകൾ എല്ലാം അനന്തപത്മനാഭസ്വാമി ക്ഷേത്രത്തിലെ തൂണുകൾ പോലെയാണ്. കരിങ്കല്ലിൽ അതുപോലെ തന്നെ കൊത്തിയ തൂണുകളാണ്. കൊട്ടാരത്തിന്റെ ചില ഭാഗങ്ങളും മറ്റും തിരുവനന്തപുരത്ത് ഷൂട്ട് ചെയ്തിട്ടുണ്ട്. അനന്തപത്മനാഭസ്വാമി ക്ഷേത്രത്തിന്റെ പുറം ഭാഗം ആ ക്ഷേത്രത്തിന്റെ തന്നെയാണ് എടുത്തിരിക്കുന്നത്. സ്വാതിതിരുനാളിന്റെ സംവിധായകൻ ലെനിൻ രാജേന്ദ്രനും നല്ല സംവിധായകൻ ആയിരുന്നു. ഞാൻ ഇഷ്ടപ്പെടുന്ന രണ്ട് സംവിധായകർ കൂടിയുണ്ട് മലയാളത്തിൽ. ഭരതനും, ഹരിഹരനും.

ഹരിഹരൻ സംവിധാനം ചെയ്ത 'ഒരു വടക്കൻ വീരഗാഥ' എന്ന സിനിമയ്ക്കാണ് എനിയ്ക്ക് ആദ്യമായി ദേശീയ അവാർഡ് കിട്ടുന്നത്. അദ്ദേഹത്തിന്റെ വടക്കൻ വീരഗാഥയുടെയും പരിണയ

ത്തിന്റെയുമെല്ലാം കലാസംവിധാനം ഞാൻ ചെയ്തിട്ടുണ്ട്. ഒരു വടക്കൻ വീരഗാഥയ്ക്ക് വടക്കൻ പാട്ടിലെ പശ്ചാത്തലം ഒരുക്കിയതിനും ഉണ്ണിയാർച്ച യേയും ചന്തുവിനേയും ഒരുക്കിയതിനും കലാസംവി ധാനത്തിനും വസ്ത്രാലങ്കാരത്തിനും എനിയ്ക്ക് രണ്ട് ദേശീയ അവാർഡുകൾ ലഭിച്ചു. മൈസൂറിനടുത്തു വെച്ചാണ് പരിണയത്തിന്റെ ഷൂട്ടിംഗ് നടന്നത്. ആ ചിത്രത്തിലും കലാസംവിധാനവും വസ്ത്രാലങ്കാരവും ഞാൻ ചെയ്തു.

നല്ലൊരു സംവിധായകനും കലാസംവിധായ കനുമായ ഭരതന്റെ വൈശാലി എന്ന ചിത്രത്തിന്റെ കലാസംവിധാനവും ചെയ്യാനുള്ള ഭാഗ്യം എനി യ്ക്കുണ്ടായി. മൈസൂറിനുത്തള്ള ഒരു ഗ്രാമത്തിൽ ആയിരുന്നു വൈശാലിയുടെ ഷൂട്ടിംഗ്. അവിടെയുള്ള പാറക്കൂട്ടങ്ങളുടെ അടുത്തും കാട്ടിൽ വെച്ചു മൊക്കെയായിരുന്നു ഷൂട്ടിംഗ്. ആ ചിത്രത്തിൽ എനി യ്ക്ക് ഒരു പാട് ചെയ്യാൻ ഉണ്ടായിരുന്നു. നദിയുടെ കരയിലെ പാറയിൽ വരെ ഞാൻ ചിത്രങ്ങൾ വരച്ചിട്ടുണ്ട്. സിനിമയ്ക്കുള്ളിലെ രാജകൊട്ടാരവും, അമ്പലവും, അമ്പലപ്പറമ്പും ഇവിടങ്ങളിലെല്ലാം ഒരു പാട് ജോലി ചെയ്യാൻ ഉണ്ടായിരുന്നു. ഭരതൻ ഒരു കലാ സംവിധായകനായതു കൊണ്ട് ഞാൻ ചെയ്യുന്ന വർക്ക് എല്ലാം ഇഷ്ടമായിരുന്നു. കടത്തു വള്ളത്തിലും നദി ക്കരയിലും മറക്കാനാവാത്ത ഒരു പാടു വർക്കുകൾ വൈശാലിക്കു വേണ്ടി ചെയ്തു. ഭരതന്റെ ചിത്രത്തിന് വർക്കു ചെയ്തു എന്നൊരു സന്തോഷമേ എനിയ്ക്കു കിട്ടിയുള്ളു. സാമ്പത്തികം അധികം ഒന്നും കിട്ടിയില്ല.

പെരുന്തച്ചന്റെ സെറ്റു ചെയ്ത സംഭവം ഒത്തിരി ഓർക്കാൻ ഉണ്ട്. സംവിധായകൻ അജയൻ ഷൂട്ടിംഗിനു മുൻപ് എന്നെയും കൊണ്ട് ലൊക്കേഷനുകളിലെല്ലാം പോയി. മൂകാംബികയ്ക്ക് അടുത്ത് കുന്ദാപുര എന്ന സ്ഥലമാണ് തിരഞ്ഞെടുത്തത്. അവിടെ ക്ഷേത്രവും കൊട്ടാരവും പോലുള്ള വീടുകൾ ഉണ്ടായിരുന്നു. ബാക്കി പണി ഞാൻ ചെയ്തു കഴിഞ്ഞപ്പോൾ അതെല്ലാം കൊട്ടാരമായി മാറി. പെരുന്തച്ചൻ ചെയ്ത മേൽക്കൂടിന്റെ തടിപ്പണി മുഴുവൻ ഞാനാണ് ചെയ്തത്. തോടിന് കുറുകെയുള്ള പാലവും അതിലെ പെരും തച്ചന്റെ പാവയും പെരുംതച്ചന്റെ മകന്റെ പാവയും ഞാൻ ഉണ്ടാക്കി.

ഈ സിനിമയിലെ വസ്ത്രാലങ്കാരവും ഞാനാണ് ചെയ്തത്. പെരുന്തച്ചൻ, രാജാവ്, രാജകുമാരി എന്നിവ രുടെയെല്ലാം വസ്ത്രങ്ങൾ ഞാനാണ് ഡിസൈൻ ചെയ് തത്. കുന്ദാപുര പെരുംതച്ചന്റെ ഷൂട്ടിംഗിന് പറ്റിയ സ്ഥലം തന്നെയായിരുന്നു.

### കലാകാരന്മാർ പലരും മദ്യപിക്കാറുണ്ടല്ലോ താങ്കളും മദ്യപിക്കുമോ?

ഇല്ല. മദ്യപിക്കാറില്ല. പുകവലിക്കാറില്ല. മുറുക്കാറില്ല. ലഹരിയുള്ള ഒന്നും ഉപയോഗിക്കാറില്ല. പെൺ വിഷയ ങ്ങൾക്കും പോകാറില്ല. ഒരു തെറ്റും ചെയ്യാതെ വളരെ നല്ലവ നായിതന്നെയാണ് ജീവിക്കുന്നത്. എന്നിട്ടും ഞാൻ ജോ ലി ചെയ്ത് ഉണ്ടാക്കിയ കാശുകൊണ്ടു പണിയിച്ച വീട് എനിയ്ക്ക് വിൽക്കേണ്ടി വന്നു.

ഞാൻ വർക്കിനു പോയ സെറ്റിലെ പല സംവിധായ കരും നന്നായി മദ്യപിക്കുന്നവരായിരുന്നു. അങ്ങനെയുള്ള സംവിധായകരുടെ കൂടെ നിന്ന് മദ്യപിക്കാതെ ജോലി ചെയ്യണമെങ്കിൽ മദ്യം ഉപയോഗിക്കുകയില്ല എന്നൊരു വാശി വേണം. ഇതൊന്നും തൊടുകില്ല എന്നൊരു വാശി എനിക്കുണ്ടായിരുന്നതുകൊണ്ട് ഞാൻ ഒരു കുഴപ്പത്തിലും ചെന്ന് ചാടിയില്ല. പിന്നെ എനിയ്ക്കുള്ള ദൗർബല്യം കണക്ക് പറഞ്ഞ് കാശു വാങ്ങാൻ അറിയില്ല എന്നുള്ളതാണ്. ഇപ്പോൾ ആകെ ബുദ്ധിമുട്ടുകയാണ്. വാടകയ്ക്ക് താമസിക്കുന്ന വീട്ടിൽ എന്റെ അവാർഡുകൾ വെയ്ക്കാൻ പോലും സ്ഥലമില്ല. ദേശീയ അവാർഡുകൾ എല്ലാം കൂടി ഒരു ബാഗിനു ള്ളിലും സംസ്ഥാന അവാർഡുകൾ പൊടിപിടിച്ച് ഒരു പെട്ടിയ്ക്കുള്ളിലും കിടക്കുന്നു. ഇപ്പോൾ വാടക വീട്ടിൽ ഞാൻ പണിത ഗണപതി മാത്രമേയുള്ളു. ഞാൻ വരച്ച ചിത്രങ്ങൾ ഒന്നുമില്ല.

### താങ്കൾ എന്ത് ചികിൽസയ്ക്കാണ് അവാർഡ് വിറ്റത്?

എനിയ്ക്കും ഒരു ഹൃദയമുണ്ടെന്ന് മനസ്സി ലായി! ഹൃദയത്തിന് അസുഖം വന്നപ്പോൾ കയ്യിൽ കാശ് ഇല്ലാതെ ഇരിയ്ക്കുകയായിരുന്നു. കയ്യിൽ കാശില്ലാത്തതുകൊണ്ട് ഹൃദയം നോക്കുന്നില്ല എന്ന് തീരുമാനിച്ചിരുന്നെങ്കിൽ എന്റെ ജീവൻ അന്നേ തീരുമായിരുന്നു. ഹൃദയത്തിന്റെ ശസ്ത്രക്രിയ ന ടത്താൻ തമിഴ്നാട് സർക്കാർ തന്ന കലൈമാ മണി പുരസ്കാരം വിൽക്കേണ്ടി വന്നു. എന്റെ ജീവൻ രക്ഷിച്ചത് കലൈമാമണി പുരസ്കാരം ആണെന്ന് പറയാം.

### കലാസംവിധാനത്തിനു ഇപ്പോൾ ആരെ ങ്കിലും താങ്കളെ തേടി വരാറുണ്ടോ?

വീടില്ലാതെ വാടക കൊടുത്ത് ബുദ്ധിമുട്ടുന്ന എന്നെ തിരക്കി ആരു വരാൻ? ആരെങ്കിലും വന്നാൽ ഇനിയും ഞാൻ കലാസംവിധാനം ചെ യ്യും. കേരളത്തിൽ നിന്ന് ചലച്ചിത്ര അക്കാഡമിയും ആർട്ട് ഡയറക്ടേഴ്സ് യൂണിയനും എന്നെ സഹായിച്ചിട്ടുണ്ട്. എനിയ്ക്ക് സ്വന്തം വീട്ടിൽ താമസിക്കണമെന്നും പെട്ടിയിലും മറ്റും കിടന്ന് ന ശിക്കുന്ന എന്റെ അവാർഡുകൾ ആ വീട്ടിൽ ഭംഗിയാ യി സൂക്ഷിക്കണമെന്നും ആഗ്രഹമുണ്ട്. നടക്കുമോ എന്ന് അറിയില്ല. ഇങ്ങനെ നരകിയ്ക്കുക എന്നുള്ളതായിരിക്കും ഞങ്ങളുടെ വിധി. തമിഴ്നാട് സർക്കാർ ഒരു വീട് വെച്ചു തന്നിരുന്നെങ്കിൽ വാടക കൊടുക്കുന്ന കാശു കൊണ്ട് ജീവിക്കാമായിരുന്നു. തമിഴ്നാട് സർക്കാരോ മറ്റ് ആരെങ്കിലുമോ സഹായിച്ചാൽ ഞാനും ഭാര്യയും രക്ഷപെടും.

അദ്ദേഹം ഓരോ വാക്കുകളും വളരെ വിഷമ ത്തോടെയാണ് പറഞ്ഞത്. ആരും ഒന്നും ചെയ്യാത്ത തിനെപ്പറ്റി പറഞ്ഞിട്ട് കാര്യമില്ല. അദ്ദേഹ ത്തിന്റെ വിധി വാടക വീട്ടിൽ നിന്നും യാത്രയാക ണമെന്നായിരിക്കും! അദ്ദേഹം യാത്രയായി. ●



എൽ.രാജശേഖരൻ മുതുകുളം




# Editorials of the month

മലയാള മനോരമ ഡിസംബർ 07, 2020

## അദ്ധ്യാപനത്തിന്റെ മഹനീയത

ലോകത്തിലെ ഏറ്റവും മൂല്യമുള്ള സൽപ്രവൃത്തികളിലൊന്നാണ് അദ്ധ്യാപനം എന്നു തന്റെ ജീവിതം കൊണ്ടുതന്നെ അറിയിക്കുന്ന ഒരു അദ്ധ്യാപകനെ നാം ആദരവോടെ കേട്ടറിഞ്ഞു. ആഗോളാടിസ്ഥാനത്തിൽ ഏറ്റവും മികച്ച അദ്ധ്യാപകനുള്ള 7.2 കോടി രൂപയുടെ അവാർഡ് എന്തുകൊണ്ടാണു തനിക്കു കിട്ടിയതെന്ന് മഹാരാഷ്ട്ര സ്വദേശി രഞ്ജിത്സിൻഹ് ദിസാലെ നമുക്കു പറഞ്ഞു തരുന്നതു തന്റെ സാമൂഹിക പ്രതിബദ്ധത കൊണ്ടും സമർപ്പണം കൊണ്ടുമാണ്. വിദ്യാർത്ഥികളെ പരീക്ഷയുടെ കടമ്പകൾ കടത്തുന്നതിനപ്പുറത്ത് മനുഷ്യത്വത്തിന്റെയും സ്നേഹത്തിന്റെയും സഹജാവബോധത്തിന്റെയും പാഠങ്ങൾകൂടി അവരെ പഠിപ്പിക്കുന്നതാണ് അദ്ധ്യാപനമെന്ന് പറയുമ്പോൾ ആ സന്ദേശം സമൂഹത്തിനുകൂടിയുള്ള വിളക്കുമരമാകുന്നു.

പുതിയ കാലത്തിന് അനുയോജ്യമായി ഉള്ളറിഞ്ഞു പഠിപ്പിക്കുന്നവർ സമൂഹത്തിന്റെ സൗഭാഗ്യം തന്നെയാണ്. അങ്ങനെയുള്ളവരുടെ അദ്ധ്യാപനത്തിൽ പുതിയ ഡിജിറ്റൽ കാലത്തിന്റെ മിടിപ്പുകളുമുണ്ട്. മുന്നിലിരിക്കുന്ന കുട്ടി തന്റേതല്ലെന്നു തോന്നുന്ന നിമിഷം അദ്ധ്യാപകൻ വിദ്യാലയത്തിന്റെ പടിയിറങ്ങണമെന്നു പറഞ്ഞിട്ടുണ്ട് ഗുരു നിത്യചൈതന്യയതി. അക്ഷരവെളിച്ചത്തിനൊപ്പം കുട്ടികൾക്കു ജീവിതമൂല്യങ്ങളുടെ മധുരം കൂടി പകരണം. വിദ്യാലയത്തിൽ നിന്നു കിട്ടേണ്ട ആദ്യ പാഠത്തിന്റെ തലക്കെട്ട് 'സ്നേഹം' എന്നാണെന്ന് ജീവിതപാഠങ്ങളിലൂടെ വിദ്യാർത്ഥികളും തിരിച്ചറിഞ്ഞിരിക്കണം. ചുറ്റുമുള്ളവരിലേക്കു ജീവിതമൂല്യങ്ങളുടെ താരകാന്തി പകരാനാവുമ്പോൾ അദ്ധ്യാപകജീവിതം കൂടുതൽ ശ്രേഷ്ഠമാകുകയാണ്.

---

മാതൃഭൂമി ഡിസംബർ 08, 2020

## സൗരോർജപദ്ധതി സ്വാഗതാർഹം

ഊർജോപഭോഗം വർദ്ധിച്ചു വരികയാണെങ്കിലും ഉൽപാദനരംഗത്ത് ഏറെയൊന്നും മുന്നോട്ടുപോകാനാകാത്ത അവസ്ഥയിലാണ് കേരളം. ജലവൈദ്യുതപദ്ധതികളാണ് ഉൽപാദനച്ചെലവിന്റെ കാര്യത്തിൽ അഭികാമ്യമെങ്കിലും വനനശീകരണത്തിനും പരിസ്ഥിതിത്തകർച്ചയ്ക്കും ഇടയാക്കുമെന്നതിനാൽ പുതിയ പദ്ധതികളുമായി മുന്നോട്ടുപോകാനാവില്ല. ആവശ്യമായതിന്റെ മൂന്നിലൊന്നോളം മാത്രം വൈദ്യുതിയാണ് കേരളത്തിന്റെ ആഭ്യന്തരോത്പാദനം. ദേശീയ പവർഗ്രിഡ് മുഖേന യഥേഷ്ടം വൈദ്യുതി ലഭ്യമാണെങ്കിലും വർദ്ധിച്ച ചെലവും പ്രസരണ നഷ്ടവും ലൈനിലെ പ്രശ്നങ്ങളും സൃഷ്ടിക്കുന്ന പ്രയാസം ഏറെയാണ്. സൗരോർജ്ജത്തിൽനിന്ന് വൈദ്യുതി ഉൽപാദിപ്പിക്കുന്ന പദ്ധതി വലിയ സബ്സിഡി നൽകി പ്രോത്സാഹിപ്പിക്കുന്നത് വൈദ്യുതിക്ഷാമം പരിഹരിക്കുക എന്ന ലക്ഷ്യത്തോടെ മാത്രമല്ല പരിസ്ഥിതി സൗഹൃദമാക്കുക കൂടിയാണ് ലക്ഷ്യം. ഭാവിയിൽ ജലവൈദ്യുതിയെ അമിതമായി ആശ്രയിക്കാനാവില്ല. ആണവവൈദ്യുത നിലയങ്ങളും താപവൈദ്യുത നിലയങ്ങളും ഡീസൽനിലയങ്ങളും പരിസ്ഥിതിക്ക് കടുത്ത ആഘാതമാണുണ്ടാക്കുന്നത്. ഏറ്റവും പരിസ്ഥിതി സൗഹൃദ ഊർജ്ജോത്പാദനമാർഗ്ഗം സൗരോർജ്ജം തന്നെയാവും. സൗരോർജ്ജ വൈദ്യുതോത്പാദനം ലക്ഷ്യമിട്ട് സർക്കാർ സ്ഥാപനങ്ങളും സ്വകാര്യ സ്ഥാപനങ്ങളുമെല്ലാം സൗരോർജ്ജമുപയോഗിച്ച് വൈദ്യുതി ഉത്പാദിപ്പിച്ച് ഉപയോഗിക്കുന്നതിന് തയ്യാറായാൽ അതൊരു പൊതുമാതൃകയാവും.

---

മംഗളം ഡിസംബർ 10, 2020

## കടമ മറന്നുള്ള കച്ചവടക്കണ്ണ്

മഹാമാരിയുടെ ദുരിതം പേറുന്ന ജനങ്ങൾക്ക് ഇന്ധനവില വർദ്ധന ഇരുട്ടടിയായി. ഇന്ധനവില നിർണ്ണയിക്കാനുള്ള അവകാശം പൊതുമേഖലാ കമ്പനികൾക്ക് തീറെഴുതിയ കാലം മുതൽ ആരംഭിച്ചതാണ് വില വർദ്ധന. സാധാരണക്കാരുടെ ബുദ്ധിമുട്ടുകൾക്ക് യാതൊരു പരിഗണനയുമില്ലാത്ത തോന്നും പോലെ ഇന്ധനവില വർദ്ധിക്കുമ്പോളെല്ലാം മാധ്യമങ്ങളും ജനങ്ങളുമെല്ലാം ഇതിനെതിരേ ശബ്ദമുയർത്താറുണ്ട്. സമസ്ത മേഖലകളെയും ബാധിക്കുന്ന ഒന്നാണ് ഇന്ധനവില വർദ്ധന. ഉപ്പുതൊട്ട് കർപ്പൂരത്തിനുവരെ വിലവർദ്ധിക്കുമെന്നതാണ് അനന്തര ഫലം. ഉപഭോക്തൃ സംസ്ഥാനമായ കേരളത്തിന് ഇത് മറ്റൊരു ആഘാതമായിരിക്കും. ജോലിയും വരുമാനവും നിലച്ച് വട്ടം തിരിയുന്നവർക്ക് അധിക ഭാരം നൽകാതിരിക്കാനുള്ള നടപടികളെങ്കിലും സർക്കാരുകളുടെ ഭാഗത്തുനിന്നുണ്ടാകണം.

സർക്കാരുകൾ വരുമാന വർദ്ധനയ്ക്കായി സാധാരണ ജനങ്ങളെ പിഴിയുന്നിടത്താണ് പ്രതിഷേധവും എതിർപ്പും ശക്തമായി അറിയിക്കേണ്ടത്. ഇതേ കാലയളവിൽ വ്യക്തിഗത ആദായ നികുതി, ജി.എസ്.ടി., കോർപ്പറേറ്റ് നികുതി എന്നിവയിലും കുറവ് ഉണ്ടായി. ഇതിലേറെയും വരുത്തിയത് വമ്പന്മാരാണ്. ലാഭം കുറഞ്ഞപ്പോൾ സർക്കാരിലേക്ക് നൽകാനുള്ളതിൽ കുറവും വീഴ്ചയും വരുത്തിയവരെ കണ്ടില്ലെന്നു നടിച്ച് സാധാരണക്കാരെ കഷ്ടപ്പെടുത്തുന്നതിലെ ന്യായമാണ് ചോദ്യം ചെയ്യപ്പെടേണ്ടത്. വിലക്കയറ്റം നിസാര പ്രശ്നമല്ല. ഇതിനൊരു പരിഹാരം കാണേണ്ടത് ജനങ്ങളെ ബഹുമാനിക്കുകയും അവർക്കുവേണ്ടി പ്രവർത്തിക്കുകയും ചെയ്യുന്ന സർക്കാരുകളുടെ കടമയാണ്.

മലയാള മനോരമ ഡിസംബർ 10, 2020

## ജയിച്ചുകയറാം ഇ- പഠനകാലം

ലോക്ഡൗൺ പ്രഖ്യാപിക്കുന്നതിനും മുൻപേ കോവിഡ് മുൻകരുതലിന്റെ ഭാഗമായി സ്കൂളുകൾ അടച്ചിരുന്നു. ഇപ്പോൾ അൺലോക്കിന്റെ വിവിധ ഘട്ടങ്ങൾ പിന്നിട്ട ശേഷവും തുറക്കാനാകാതെ ശേഷിക്കുന്ന മേഖലകളിൽ ഏറ്റവും പ്രധാനം സ്ക്കൂളുകൾ തന്നെ. എന്നാൽ മുൻപു സങ്കൽപ്പിക്കുക പോലും ചെയ്യാതിരുന്ന ബദൽ വഴികളിലൂടെ പഠനം ഇപ്പോഴും മുന്നോട്ടു പോകുന്നു. രക്ഷിതാക്കളും അധ്യാപകരും പങ്കുവയ്ക്കുന്നത് ഇങ്ങനെയെങ്കിലും പഠിക്കാനാകുന്നുണ്ടല്ലോ എന്നതാണ്. സിലബസിന്റെ പകുതിയോ അതിലേറെയോ പഠിപ്പിക്കാതെ ശേഷിക്കുന്നു എന്നതാണ് പ്രധാന ആശങ്ക. കുട്ടികളുടെ വ്യക്തിത്വ വികസനത്തിനു കൂടിയുള്ള ഇടങ്ങളാണ് സ്ക്കൂളുകളെന്ന തിരിച്ചറിവിനും നമ്മെ ഏറ്റവും കൂടുതൽ സഹായിച്ചത് കോവിഡ് കാലത്താണ്. കുട്ടികളുടെ മാനസികാരോഗ്യപ്രശ്നങ്ങൾ പരിഹരിക്കാൻ പോലീസ് ആരംഭിച്ച 'ചിരി' ഹെൽപ് ലൈനിലേക്ക് ഇതിനകം ഏകദേശം 8500 പേർ വിളിച്ചു എന്നതുതന്നെ അടച്ചുപൂട്ടൽ സൃഷ്ടിക്കുന്ന ആഘാതത്തിന്റെ നേർസാക്ഷ്യമാണ്. വീട്ടിൽ അദ്ധ്യാപകരുടേയും സഹപാഠികളുടെയും റോളുകൾ കൂടി മാതാപിതാക്കൾ ഏറ്റെടുക്കേണ്ടതിന്റെ ആവശ്യകത മാനസികാരോഗ്യ വിദഗ്ധർ ചൂണ്ടിക്കാട്ടുന്നു.

ഡിജിറ്റൽ പഠനം എന്ന 'ന്യൂ നോർമലി' ലേക്കു ലോകത്തെയാകെ കോവിഡ് തള്ളിവിട്ടപ്പോൾ ആ വെല്ലുവിളി വിജയകരമായി ഏറ്റെടുത്തവരാണു നമ്മൾ. ടിവിയോ ഇന്റർനെറ്റോ ലഭ്യമല്ലാത്ത കുട്ടികൾക്കു കൂടി ആ സൗകര്യങ്ങൾ ലഭ്യമാക്കാൻ മുന്നിട്ടിറങ്ങിയ പൊതു സമൂഹവും ഈ വിജയത്തിൽ കയ്യടി അർഹിക്കുന്നു. ആ മുന്നേറ്റത്തിന്റെ ഊർജ്ജമാണ് പരീക്ഷാ നടത്തിപ്പിനെക്കുറിച്ചും മുടങ്ങിപ്പോയ പാഠ്യേതര പ്രവർത്തനങ്ങളെക്കുറിച്ചും ചർച്ച ചെയ്യാൻ നമ്മെ പ്രാപ്തമാക്കുന്നത്. സമൂഹം ഒന്നായി ഏറ്റെടുക്കേണ്ട ഈ വലിയ പരീക്ഷയും നമുക്കു ജയിച്ചു കയറാം.

മാതൃഭൂമി ഡിസംബർ 25, 2020

## ഈ ക്രിസ്മസ് നമ്മോടു പറയുന്നത്

ആഘോഷങ്ങൾക്ക് പൊലിമ കുറവെങ്കിലും വർണപ്പകിട്ടുള്ള അലങ്കാരങ്ങളില്ലെങ്കിലും ഇക്കൊല്ലം ക്രിസ്മസിന് എക്കാലത്തെക്കാളും പ്രാധാന്യമുണ്ട്. കർത്താവിനെ പൂർണ്ണ ഹൃദയത്തോടെ, പൂർണ്ണ മനസ്സോടെ സ്നേഹിക്കുക എന്ന ഒന്നാമത്തെ കല്പനയ്ക്കു തുല്യം തന്നെയാണ് രണ്ടാമത്തെ കല്പനയും. നീ നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കുക. ഈ ക്രിസ്മസിൽ നാം പരിപാലിക്കേണ്ട പുണ്യവചനം. അയൽക്കാരൻ എന്നതിന് സാർവലൗകിക മാനമുണ്ട്. ലോകം തെറ്റൊന്നും ചെയ്യാതെ തന്നെ പരീക്ഷണങ്ങൾക്കിരയായിക്കൊണ്ടിരിക്കുകയാണ്. എന്നാൽ ഒരു നാൾ ഒടുവിൽ സൗഭാഗ്യങ്ങളെല്ലാം വീണ്ടുകിട്ടും. എത്ര തന്നെ പീഡിപ്പിക്കപ്പെട്ടാലും നന്മയുടെ നല്ലൊരു നാളെയുണ്ടാവും. ശുഭാപ്തിവിശ്വാസമാണ് ലോകത്തെ മുന്നോട്ടു നയിക്കുന്നത്. സഹായഹസ്തം നീളേണ്ടത് അത് ഏറ്റവും കൂടുതൽ ആവശ്യമുള്ളവരിലേക്കാവണമെന്ന് പറയുന്നത് കോവിഡ് മഹാമാരിയുടെ പശ്ചാത്തലത്തിലാണ്.

കോവിഡിനെതിരേ വാക്സിൻ രൂപപ്പെടുത്തുന്നതിന് കിണഞ്ഞു പരിശ്രമിച്ചുകൊണ്ടിരിക്കുകയാണ് രാഷ്ട്രങ്ങൾ. അവിടെയും സഹവർത്തിത്വത്തെക്കാളധികം മത്സരത്തിനാണ് കളമൊരുങ്ങുന്നത്. ധനികരാഷ്ട്രങ്ങളും ദരിദ്രരാഷ്ട്രങ്ങളും എന്ന വ്യത്യാസവും ധനികരും ദരിദ്രരുമെന്ന വ്യത്യാസവും വാക്സിന്റെ കാര്യത്തിലും സംഭവിച്ചേക്കാം. അതുണ്ടാവരുത്. വാക്കും പ്രവൃത്തിയും തമ്മിൽ, വിശ്വാസവും ചെയ്തിയും തമ്മിൽ ബന്ധമില്ലെന്ന വൈരുധ്യമാണ് ലോകത്ത് എല്ലായിടത്തും നേരിടുന്ന പ്രശ്നം. ക്രസ്തുവിന്റെ വചനങ്ങൾക്ക് പ്രസക്തിയേറുന്നതും അതുകൊണ്ടുതന്നെയാണ്.

മലയാള മനോരമ ഡിസംബർ 25, 2020

## സ്ക്കൂളും കോളേജും വീണ്ടും തുറക്കുമ്പോൾ

പുതുവർഷം അനൗപചാരികമായിട്ടാണെങ്കിലും നമ്മുടെ സ്ക്കൂളുകൾക്കും കോളേജുകൾക്കുമുള്ള പ്രവേശനോത്സവകാലം കൂടിയായി മാറുന്നു. കോവിഡ് ലോക്ഡൗണിനു ശേഷം അൺലോക്കിന്റെ വിവിധ ഘട്ടങ്ങളിലെല്ലാം വിദ്യാഭ്യാസ സ്ഥാപനങ്ങൾ അടഞ്ഞു കിടക്കുകയായിരുന്നു. അധ്യയനവർഷം പൂർത്തിയാകാൻ മാസങ്ങൾ മാത്രം ശേഷിക്കെ ഇനിയെങ്കിലും ക്ലാസ്സുകൾ പുനരാരംഭിക്കുക അനിവാര്യമാണു താനും. കോവിഡിനെ ആദ്യഘട്ടത്തിൽ ഏറ്റവും ഫലപ്രദമായി നേരിട്ട സംസ്ഥാനമാണു നമ്മുടേത്. ജാഗ്രതയുടേയും സ്വയം നിയന്ത്രണത്തിന്റെയും ചരടുകൾ മെല്ലെ അയഞ്ഞു പോകുന്നതും രാജ്യത്തുതന്നെ ഏറ്റവും കൂടുതൽ പ്രതിദിന കേസുകൾ റിപ്പോർട്ട് ചെയ്യുന്ന സംസ്ഥാനമായി കേരളം മാറുന്നതും പിന്നീട് കണ്ടു. ഈ അനുഭവങ്ങളുടെ പശ്ചാത്തലത്തിൽ വ്യക്തമായ മുന്നൊരുക്കത്തോടെ മാത്രം വിദ്യാർത്ഥികളെ ക്ലാസ് മുറികളിലെത്തിക്കുക എന്നതിലായിരിക്കണം സർക്കാരിന്റെ പ്രഥമ ശ്രദ്ധ. ക്ലാസുകൾ പുനരാരംഭിക്കുമ്പോൾ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ സംബന്ധിച്ചും ആരോഗ്യവകുപ്പിന്റെ വ്യക്തമായ മാർഗനിർദേശങ്ങൾ ലഭ്യമാക്കേണ്ടതുണ്ട്. വിദ്യാഭ്യാസരംഗത്ത് കോവിഡിന്റെ വെല്ലുവിളിയെ ഏറ്റവും ഫലപ്രദമായി നേരിട്ട സംസ്ഥാനങ്ങളിലൊന്നാണു കേരളമെന്ന് യുനിസെഫ് നടത്തിയ പഠനത്തിൽ ചൂണ്ടിക്കാട്ടിയിരുന്നു. ഓൺലൈൻ പഠനം അനിവാര്യമായപ്പോൾ സർക്കാരിനൊപ്പം കൈകോർത്ത് പൊതു സമൂഹം രംഗത്തിറങ്ങിയത് നമുക്ക് അഭിമാനത്തോടെ ചൂണ്ടിക്കാട്ടാവുന്ന കാര്യവുമാണ്. സ്ക്കൂളുകളിലും കോളേജുകളിലും ക്ലാസ് പുനരാരംഭിക്കുമ്പോൾ വേണ്ടതും അത്തരമൊരു കൂട്ടായ്മ തന്നെ.

മലയാള മനോരമ ഡിസംബർ 28, 2020

## പ്രതീക്ഷ പകർന്ന് ബ്രെക്സിറ്റ് കരാർ

യൂറോപ്യൻ യൂണിയനും ബ്രിട്ടനും തമ്മിലുള്ള ഭാവിബന്ധം നിർവചിക്കുന്ന ബ്രെക്സിറ്റ് വ്യാപാരക്കരാർ യാഥാർത്ഥ്യമായത് ലോകമെങ്ങും ആശ്വാസം പകരുകയാണ്. പുതുവർഷത്തിൽ തന്നെ സംഭവിച്ചേക്കാമായിരുന്ന വ്യാപാര, യാത്രാ അനിശ്ചിതത്വങ്ങളെക്കുറിച്ചുള്ള ആശങ്കയാണ് ഇതോടെ താൽക്കാലികമായെങ്കിലും നീങ്ങുന്നത്. യൂറോപ്യൻ രാജ്യങ്ങളുടെ സാമ്പത്തിക രാഷ്ട്രീയ കൂട്ടായ്മയായ യൂറോപ്യൻ യൂണിയനിൽ നിന്നു ബ്രിട്ടൻ പിൻമാറിയതിന്റെ തുടർച്ചയാണ് ഈ കരാർ. യൂറോപ്യൻ യൂണിയൻ രാജ്യങ്ങളും ബ്രിട്ടനും തമ്മിൽ ഇനിയുള്ള കൊടുക്കൽ വാങ്ങലുകൾ എങ്ങനെയായിരിക്കണമെന്നതിന്റെ മാർഗരേഖയാണിത്. യൂറോപ്യൻ യൂണിയനിൽ അംഗമല്ലാത്തതുകൊണ്ടു തന്നെ വ്യാപാരം, നികുതി, യാത്ര ബിസിനസ് തുടങ്ങിയവ സംബന്ധിച്ച നിയമങ്ങളൊന്നും ബ്രിട്ടനു ബാധകമല്ല. വ്യാപാരക്കരാർ നടപ്പിലായില്ലെങ്കിൽ അധിക തീരുവകളും വിലക്കയറ്റവും മുതൽ ഭക്ഷ്യോൽപന്നക്ഷാമം വരെയുള്ള സാധ്യതകളാണു ഭയന്നിരുന്നത്. യൂറോപ്യൻ യൂണിയൻ അംഗരാജ്യങ്ങളിലെ പൗരന്മാർക്ക് ബ്രിട്ടനിൽ ഇതുവരെയുണ്ടായിരുന്ന സ്വാതന്ത്ര്യവും അവസരങ്ങളും സ്വാഭാവികമായും കുറയും. ഇത് ഇന്ത്യക്കു ഗുണകരമാകുമെന്നാണു വിലയിരുത്തൽ. പ്രത്യേകിച്ച് ഐടി, വിദ്യാഭ്യാസം, ഗവേഷണം, കൃഷി, ആരോഗ്യം, സാമ്പത്തിക സേവനങ്ങൾ തുടങ്ങിയ മേഖലകളിൽ ഇന്ത്യാക്കാർക്കു കൂടുതൽ അവസരങ്ങൾ കൈവരുമെന്നു പ്രതീക്ഷിക്കാം. മാത്രമല്ല ബ്രിട്ടനുമായി സ്വതന്ത്ര വ്യാപാരക്കാർ സാധ്യമാവുകയാണെങ്കിൽ അത് ഇന്ത്യയ്ക്കു വലിയ നേട്ടമാകും.

---

കേരളകൗമുദി ഡിസംബർ 29, 2020

## പി.എസ്.സിയെ നോക്കുകുത്തിയാക്കരുത്

വള്ളിക്കൂടത്തിന്റെ പടിവാതിൽ കണ്ടവരുടെയെല്ലാം സ്വപ്നമാണ് സർക്കാരിൽ എന്തെങ്കിലും ഒരു ജോലി. അഭ്യസ്തവിദ്യരായ യുവതീയുവാക്കൾ ധാരാളമുള്ള കേരളത്തിൽ പബ്ലിക് സർവീസ് കമ്മീഷൻ എന്ന ഭരണഘടനാ സ്ഥാപനത്തെ എക്കാലവും വലിയ പ്രതീക്ഷയോടെയാണ് അവർ കാണുന്നത്. സംസ്ഥാനത്തെ ഏറ്റവും വലിയ തൊഴിൽ ദാതാവ് എന്ന നിലയിൽ പി.എസ്.സിക്കു സുപ്രധാന സ്ഥാനമാണുള്ളത്. സർക്കാരിന്റെ വിവിധ വകുപ്പുകളിലേക്കും പൊതുമേഖലാ സ്ഥാപനങ്ങളിലേക്കുമുള്ള നിയമനങ്ങൾ നടത്തുന്നത് പി.എസ്.സി.യാണ്. എന്നാൽ ഒഴിവുകൾ സൃഷ്ടിക്കുന്നതും അത് പി.എസ്.സി.യെ അറിയിക്കുന്നതും സർക്കാരാകയാൽ പലപ്പോഴും സർക്കാരിന്റെ നയങ്ങൾക്കും ഇച്ഛയ്ക്കുമനുസരിച്ചാണ് കാര്യങ്ങൾ നടക്കാറുള്ളത്. സാധാരണക്കാർ അറിയാത്ത പിൻവാതിൽ നിയമനങ്ങൾ പി.എസ്.സി കാത്തിരിക്കുന്നവർക്ക് എന്നും വലിയ ഭീഷണിയാണ്. പ്രബലമായ പല വകുപ്പുകളിലും സ്ഥാപനങ്ങളിലും കരാർ നിയമനങ്ങൾ നടപ്പു സമ്പ്രദായമായിട്ടുണ്ട്. പത്തും പതിനഞ്ചും വർഷത്തിലധികമായി സർവീസിൽ തുടരുന്ന താൽക്കാലികക്കാരുണ്ട്. അവസരം ലഭിക്കുമ്പോൾ അവരിൽ ഏറെപ്പേരെയും സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. പി.എസ്.സി. പരീക്ഷാ കടമ്പകൾ കടന്ന് അവസാനം റാങ്ക് പട്ടികയിൽ ഇടം പിടിച്ചവരുടെ നേരെ കൊഞ്ഞനം കുത്തുന്ന ഈ ഏർപ്പാടിനെതിരെ ഉദ്യോഗാർത്ഥികൾ ബഹളം കൂട്ടാറുണ്ടെങ്കിലും ഫലമുണ്ടാകാറില്ല. അതുപോലെ തന്നെ പി.എസ്.സി.യിൽ നടപടികൾ മന്ദഗതിയിൽ നീങ്ങുന്നതും ഉദ്യോഗാർത്ഥികളുടെ ശാപമായി മാറാറുണ്ട്. ഈ ഡിജിറ്റൽ യുഗത്തിന്റെ സാദ്ധ്യതകൾ പൂർണ്ണമായും പ്രയോജനപ്പെടുത്തേണ്ട കാലം അതിക്രമിച്ചു കഴിഞ്ഞു. ഓരോ വർഷവും വൻതോതിൽ നിയമനങ്ങൾ നടത്താറുള്ള ഐ.ടി കമ്പനികളുടെയും ബാങ്കുകളുടെയും റിക്രൂട്ട്മെന്റ് നടപടിക്രമങ്ങൾ അങ്ങേയറ്റം ലളിതവും എളുപ്പത്തിൽ പൂർത്തിയാകുന്നതുമാണ്. അതുപോലെ പി.എസ്.സിയും നടപടികൾ സ്വീകരിക്കേണ്ടതാണ്.

---

ദീപിക ഡിസംബർ 30, 2020

## സൃഷ്ടിക്കാം, വികസനത്തിന്റെ പുതിയ കേരള മോഡൽ

കേരളത്തിലെ തദ്ദേശ സ്വയംഭരണസ്ഥാപനങ്ങളിൽ പുതിയ ഭരണസമിതികൾ നിലവിൽ വരികയാണ്. നടപ്പു വർഷത്തെ പദ്ധതി പ്രവർത്തനങ്ങളിൽ അവശേഷിക്കുന്നവ പൂർത്തിയാക്കാനും അടുത്ത വർഷത്തേക്കുള്ള പദ്ധതികൾ ആസൂത്രണം ചെയ്തു ബജറ്റ് പാസാക്കിയെടുക്കാനുമുള്ള ചുമതല പുതിയ ഭരണസമിതികൾക്കാണ്. യുവത്വത്തിന്റെ പ്രസരിപ്പും അനുഭവസമ്പത്തിന്റെ പക്വതയും ഇടകലർന്ന നേതൃനിരയാണ് തദ്ദേശ സ്ഥാപനങ്ങളുടെ ഭരണസമിതികളിലേക്കു തെരഞ്ഞെടുക്കപ്പെട്ടിട്ടുള്ളത്. അഴിമതിയുടെയും അധികാരവാഴ്ചക്കുവേണ്ടിയുള്ള ഒത്തുതീർപ്പുകളുടെയും ദുഷിച്ച കഥകൾ കേട്ടുമടുത്ത കേരളത്തിന് ആദർശത്താൽ പ്രചോദിതരാകുന്ന ഒരു പുതിയ തലമുറ തദ്ദേശസ്ഥാപനങ്ങളെ നയിക്കാനെത്തുന്നതു തീർച്ചയായും ശുഭവാർത്തയാണ്. പ്രാദേശിക വികസനത്തിനു ചുക്കാൻ പിടിക്കുന്ന മിനി സർക്കാരുകളാണു തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾ.

മാലിന്യ നിർമ്മാർജനം, ശുചിത്വപരിപാലനം, തണ്ണീർത്തട സംരക്ഷണം, കുടിവെള്ളമെത്തിക്കൽ, കൃഷി വികസനം, പച്ചക്കറി ഉത്പാദനം എന്നിങ്ങനെ വിവിധ രംഗങ്ങളിൽ നൂതന പദ്ധതികൾ ആവിഷ്ക്കരിച്ചു വിജയം കൈവരിച്ച തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾ കേരളത്തിൽ അങ്ങോളമിങ്ങോളമുണ്ട്. അവയുടെ മാതൃക ഉൾക്കൊണ്ട് നാടിനു നന്മയേകുന്ന പദ്ധതികൾ ആവിഷ്ക്കരിക്കാൻ പുതിയ ഭരണസമിതികൾക്കു കഴിയട്ടെ. വെല്ലുവിളികളെക്കാൾ സാധ്യതകളാണ് അവർക്കു മുന്നിലുള്ളത്. മനസ്സുണ്ടെങ്കിൽ മാർഗവുമുണ്ട് എന്ന ചിന്ത അവരെ നയിക്കട്ടെ. വികസനത്തിന്റെ പുതിയ കേരള മോഡൽ സൃഷ്ടിക്കാൻ നമുക്കു കഴിയുമെന്നതിൽ സംശയമൊന്നുമില്ല.

# മലയാള സിനിമയിലെ ആദ്യ വനിതാ പ്രൊഡക്ഷൻ കൺട്രോളറായി ഷാൻസി സലാം

മലയാള സിനിമയിലെ ആദ്യ വനിതാ പ്രൊഡക്ഷൻ കൺട്രോളർ എന്ന സ്ഥാനം എറണാകുളം സ്വദേശിനി ഷാൻസി സലാമിന് സ്വന്തം. ചലച്ചിത്ര - സീരിയൽ - ഷോർട്ട് ഫിലിം അഭിനേത്രി, ഷോർട്ട് ഫിലിം സംവിധായിക, സാമൂഹ്യപ്രവർത്തക തുടങ്ങി നിരവധി വിശേഷണങ്ങൾക്ക് ഉടമയാണ് ഷാൻസി. കെജെ. ഫിലിപ്പ് സംവിധാനം ചെയ്യുന്ന സ്വപ്നസുന്ദരി എന്ന ചിത്രത്തിലൂടെയാണ് ഷാൻസി സലാം പ്രൊഡക്ഷൻ കൺട്രോളറായത്. അൽഫോൺസാ വിഷ്വൽ മീഡിയയുടെ ബാനറിൽ ഷാജു സി. ജോർജ് ആണ് ചിത്രം നിർമ്മിക്കുന്നത്. പ്രണയവും സംഗീതവും ആക്ഷനും ചേർന്ന സിനിമയാണിത്.



രമ സജി സംവിധാനം ചെയ്യുന്ന ചിരാത് എന്ന സിനിമയിൽ നായക കഥാപാത്രത്തിന്റെ അമ്മയായി ഷാൻസി അഭിനയിച്ചിരുന്നു. കോവിഡ് കാലത്ത് ചിത്രീകരിച്ച സിനിമയാണിത്. ഈ സിനിമയിൽ അഭിനയിച്ചപ്പോഴായിരുന്നു സ്വന്തമായി ഒരു സിനിമ കൺട്രോൾ ചെയ്യണമെന്ന ആഗ്രഹമുണ്ടായതെന്ന് ഷാൻസി സലാം പറഞ്ഞു. സുഹൃത്തായ ഷാജു സി. ജോർജ്ജിനെ ആഗ്രഹം അറിയിച്ചു. മലയാള ചലച്ചിത്ര പ്രേക്ഷക സമിതി സംസ്ഥാന ചെയർമാൻ കെ. ജെ. ഫിലിപ്പും കൺവീനർ സി. ബി. സുമേഷും ട്രഷറർ ഷാൻസി സലാമുമാണ്. ഇവരുടെ ചർച്ചയിൽ നിന്നാണ് സ്വപ്നസുന്ദരി എന്ന സിനിമ രൂപപ്പെടുന്നത്. ഛായാഗ്രാഹകൻ റോയിറ്റ പറഞ്ഞ കഥയിൽ നിന്നാണ് സിനിമയുടെ രചന ഉണ്ടായത് . സുഹൃത്തുക്കളുടെ പിന്തുണയോടെ ഷാൻസി പ്രൊഡക്ഷൻ കൺട്രോളർ എന്ന ഉത്തരവാദിത്തം ഏറ്റെടുത്തു. ചെറിയ ബഡ്ജറ്റിൽ നിർമ്മിക്കുന്ന സിനിമയാണിതെങ്കിലും നല്ലൊരു സിനിമയാക്കാനുള്ള പരിശ്രമമാണ് ഷാൻസിയും കൂട്ടരും നടത്തുന്നത്.

നിരവധി പ്രത്യേകതകൾ ഈ ചിത്രത്തിനുണ്ടെന്ന് ഷാൻസി പറഞ്ഞു. ഡോ: രജിത് കുമാർ, ഡോ: ഷിനു ശ്യാമളൻ തുടങ്ങിയവർ ആദ്യമായി അഭിനയിക്കുന്ന സിനിമയാണിത്. മികച്ച പിന്നണി ഗായകനുള്ള സംസ്ഥാന സർക്കാരിന്റെ പുരസ്കാരം നേടിയ നജിം അർഷാദ് ഈ സിനിമയിൽ പാടിയിട്ടുണ്ട്. റിയാലിറ്റി ഷോയിലൂടെ പ്രശസ്തനായ ഇമ്രാൻ ഖാൻ ഈ സിനിമയിൽ പാടുന്നുണ്ട്. ശിവജി ഗുരുവായൂർ, സാജൻ പള്ളുരുത്തി, പ്രദീപ് പള്ളുരുത്തി തുടങ്ങിയവരും ധാരാളം പുതുമുഖങ്ങളും ഈ ചിത്രത്തിൽ അഭിനയിക്കുന്നു. ഷാൻസിയുടെ മകൻ മുഹമ്മദ് സാജിദ് സലാം ഈ സിനിമയിൽ അസോസിയേറ്റ് ഡയറക്ടറായി പ്രവർത്തിക്കുന്നുണ്ട്. ഇതിൽ ഒരു പ്രധാന കഥാപാത്രത്തെ അവതരിപ്പിക്കുന്നുമുണ്ട്. മോഡലും പുതുമുഖവുമായ ഷാരോൺ സഹിം ആണ് മുഹമ്മദ് സാജിദിന്റെ നായികയായി അഭിനയിക്കുന്നത്.

കെ. ജെ. ഫിലിപ്പ് സംവിധാനം ചെയ്ത കണ്ടെയ്ൻമെന്റ് സോൺ എന്ന ഷോർട്ട് ഫിലിമിലും ഷാൻസി പ്രൊഡക്ഷൻ കൺട്രോളറായി പ്രവർത്തിച്ചിട്ടുണ്ട്. ഈ ജോലി അല്പം പ്രയാസമുള്ളതാണെങ്കിലും അതിനെ ധൈര്യപൂർവ്വം ഏറ്റെടുത്ത് വിജയിപ്പിക്കുകയാണെന്ന് ഷാൻസി പറഞ്ഞു. ഒരു പ്രൊഡക്ഷൻ കൺട്രോളർ ചെയ്യേണ്ടുന്ന എല്ലാ ജോലികളും ഷാൻസി ഭംഗിയായി നടത്തുന്നുണ്ട്. സിനിയുടെ പല വിഭാഗങ്ങളിലും സ്ത്രീകളുണ്ടെങ്കിലും കൺട്രോളറായി വനിതകൾ കടന്നു വരുന്നില്ലെന്നും മലയാളത്തിലെ ആദ്യത്തെ വനിതാ പ്രൊഡക്ഷൻ കൺട്രോളറാകാൻ കഴിഞ്ഞതിൽ ഒരുപാട് സന്തോഷമുണ്ടെന്നും ഷാൻസി പറഞ്ഞു. ഷാൻസി പ്രൊഡക്ഷൻ കൺട്രോളറാകുന്ന അടുത്ത ചിത്രം പാഞ്ചാലി ആണ്.

ഗുരുശിഷ്യൻ എന്ന സിനിമയിലാണ് ഷാൻസി ആദ്യമായി അഭിനയിച്ചത്. മാട്ടുപ്പെട്ടി മച്ചാൻ, മന്ത്രി മാളികയിൽ മനസ്സമ്മതം, ബോഡിഗാർഡ്, നിറം തുടങ്ങി 25 ഓളം സിനിമകളിൽ അഭിനയിച്ചിട്ടുണ്ട്. മറാവാതെ കൺമണി എന്ന തമിഴ് ചിത്രത്തിൽ ഉപനായികയായിരുന്നു. പെറ്റമ്മ എന്ന ഷോർട്ട് ഫിലിം ഷാൻസി സംവിധാനം ചെയ്തിട്ടുണ്ട്. ആൾ കേരള ഷോർട്ട് ഫിലിം ഫെസ്റ്റിവലിൽ ഈ ചിത്രത്തിന് സ്പെഷ്യൽ ജ്യൂറി പുരസ്കാരം ലഭിച്ചിട്ടുണ്ട്.

സിനിമയോടൊപ്പം പൊതുപ്രവർത്തനത്തിലും ഷാൻസി സജീവമാണ്. സന്നദ്ധസംഘം എറണാകുളം ജില്ലാ കൺവീനർ സ്ഥാനം ഉൾപ്പെടെ നിരവധി സംഘടനകളുടെ സ്ഥാനങ്ങൾ വഹിക്കുന്നുണ്ട്.

- റഹിം പനവൂർ പി.ആർ.ഒ. ഫോൺ: 9946584007

# അദൃശ്യം

28 വർഷത്തോളമായി ചലച്ചിത്ര - ടിവി രംഗത്ത് പ്രവർത്തിക്കുന്ന കലന്തൻ ബഷീർ രചനയും സംവിധാനവും നിർവഹിക്കുന്ന ഷോർട്ട് ഫിലിമാണ് അദൃശ്യം. സൂര്യ ക്രിയേഷൻസിന്റെ ബാനറിൽ സന്തോഷ് സൂര്യ ആണ് ചിത്രം നിർമിക്കുന്നത്. ഒരു സൈക്കിൾ യാത്രക്കാരനിലൂടെയാണ് ചിത്രത്തിന്റെ കഥ മുന്നോട്ടു പോകുന്നത്. സസ്പെൻസും സന്ദേശവും നിറഞ്ഞ ചിത്രമാണിതെന്നും സിനിമാ സ്റ്റൈലിലാണ് ചിത്രം ഒരുക്കുന്നതെന്നും സംവിധായകൻ കലന്തൻ ബഷീർ പറഞ്ഞു. ചലച്ചിത്ര - ടിവി താരം വിനോദ് കോവൂർ ആണ് മുഖ്യകഥാപാത്രത്തെ അവതരിപ്പിക്കുന്നത്. മറ്റൊരു പ്രധാന കഥാപാത്രമായി സനൂജ സോമനാഥ് എത്തുന്നു.

ഛായാഗ്രഹണം : സജീഷ് രാജ്. എഡിറ്റിംഗ് : വി. ടി. ശ്രീജിത്ത്. പശ്ചാത്തല സംഗീതം : ബോബി ജാക്സൺ. പ്രൊഡക്ഷൻ കൺട്രോളർ : ഇക്ബാൽ പാനായിക്കുളം. മേക്കപ്പ് : സന്തോഷ് വെൺപകൽ. കലാസംവിധാനം : നാരായണൻ പന്തീരിക്കര. കോസ്റ്റ്യൂംസ്: ഇന്ദ്രൻസ് ജയൻ. അസോസിയേറ്റ് ഡയറക്ടർ : സാബു കക്കട്ടിൽ. പി ആർ ഒ : റഹിം പനവൂർ. സ്റ്റിൽസ് : അനിൽ പേരാമ്പ്ര.

ദൃശ്യം എന്ന മെഗാഹിറ്റ് ചലച്ചിത്രത്തിൽ വരുൺ പ്രഭാകർ എന്ന കഥാപാത്രത്തെ അവതരിപ്പിച്ച റോഷൻ ബഷീറിന്റെ പിതാവാണ് കലന്തൻ ബഷീർ. തിരക്കഥാകൃത്ത്, നടൻ എന്നീ നിലകളിൽ ശ്രദ്ധേയനാണ് ബഷീർ. മരട് എന്ന സിനിമയിൽ ശ്രദ്ധേയമായ ഒരു കഥാപാത്രത്തെ അവതരിപ്പിച്ചിട്ടുണ്ട്. നിരവധി സിനിമകളിൽ അഭിനയിച്ചിട്ടുണ്ട്. ഒരു മലയാള ചലച്ചിത്രം സംവിധാനം ചെയ്യാനുള്ള ഒരുക്കത്തിലാണ് കലന്തൻ ബഷീർ.




# 'കാതലേ എൻ കാതലേ'

ചലച്ചിത്ര താരവും സംഗീത സംവിധായകനുമായ ഷംനാദ് ജമാൽ പാടി അഭിനയിച്ച കവർ സോങ്ങാണ് 'കാതലേ എൻ കാതലേ'. ജെ. എം. പിക്സൽസിന്റെ ബാനറിൽ നിർമിച്ച പ്രണയ പശ്ചാത്തലത്തിലുള്ള ഈ സംഗീത വീഡിയോയുടെ സംവിധായകൻ വിനീത് അനിൽ ആണ്. ഷെഫ്ന ആണ് നായിക.

യശ : ശരീരനായ എസ്. പി. ബാലസുബ്രഹ്മണ്യം ഡ്യുയറ്റ് എന്ന തമിഴ് ചിത്രത്തിൽ പാടിയ കാതലേ എൻ കാതലേ എന്ന സൂപ്പർഹിറ്റ് ഗാനമാണ് ഈ വീഡിയോയ്ക്കു വേണ്ടി ഷംനാദ് പാടി അഭിനയിച്ചത്. തിരുവനന്തപുരം വിഴിഞ്ഞം ആഴിമലയിലായിരുന്നു ചിത്രീകരണം.

ഛായാഗ്രഹണം: അനീഷ് കുമാർ കാപ്പിക്കാട് എഡിറ്റിംഗ്, ഡിസൈനിംഗ്: ശരത്കുമാർ. ഓർക്കസ്ട്രേഷൻ: ലിജിൻ ആവാസ്. കോ - ഓർഡിനേറ്റർ: താജുദീൻ പോത്തൻകോട്. സ്റ്റുഡിയോ: ജെ. എം. പിക്സൽസ്, ആലാപന. പി.ആർ.ഒ.: റഹിം പനവൂർ.

J M Pixels എന്ന യൂട്യൂബ് ചാനലിലൂടെയാണ് റിലീസ്.

റഹിം പനവൂർ പി.ആർ.ഒ. ഫോൺ: 99465 84007



## യുഎസ്ടി ഗ്ലോബൽ ഇനി യുഎസ്ടി




ബ്രാൻഡ് പരിഷ്കരണത്തിന്റെ ഭാഗമായി പ്രമുഖ ഐടി കമ്പനി യുഎസ്ടി ഗ്ലോബൽ പേരിലെ ഗ്ലോബൽ ഒഴിവാക്കി. ഇനി മുതൽ യുഎസ്ടി എന്നായിരിക്കും ടെക്നോപാർക്ക് ആസ്ഥാനമായ കമ്പനിയുടെ ഔദ്യോഗിക പേര്. കേരളത്തിലെ ആദ്യ യൂണികോൺ ഐടി കമ്പനിയാണ്. 1999ലാണ് അമേരിക്കയിലെ ബഹുരാഷ്ട്ര ഗ്രൂപ്പിന്റെ മേധാവിയായിരുന്ന ജി.എ.മേനോൻ യുഎസ് സോഫ്റ്റ് വെയർ കേരളത്തിലേക്കു കൊണ്ടുവന്നത്. പിന്നീടതു യുഎസിടി ഗ്ലോബലായി.

## ട്രാവൽ വ്യവസായത്തിന് ഗൂഗ്ളിന്റെ പുതിയ വെബ്സൈറ്റ്




ഹോട്ടലുകൾ, ട്രാവൽ സ്റ്റാർട്ടപ്പുകൾ, ബുക്കിംഗ് ഏജന്റുകൾ എന്നിവയുൾപ്പെടെയുള്ള യാത്രാ മേഖലയിലെ പങ്കാളികൾക്ക് കൂടുതൽ വിവരങ്ങളും സൗകര്യവും നൽകുന്ന ഒരു വെബ്സൈറ്റ് കൂടി Google ആരംഭിച്ചു. ബിസിനസുകൾക്ക് ഒരു തിരിച്ചുവരവിനു പ്രചോദിപ്പിക്കുവാൻ സഹായകരമായ രീതിയിലാണ് ഇത് ഒരുങ്ങുന്നത്.

ഉപഭോക്താക്കളുടെ സേർച്ചിങ്ങ് ഡാറ്റയെ അടിസ്ഥാനമാക്കി, ഓരോ സീസണിലും ഏതൊക്കെ സ്ഥലങ്ങളിലേക്കാണ് യാത്രക്കാരുടെ ഡിമാൻഡ് എന്നു മനസ്സിലാക്കി ആ ട്രെൻഡിനനുസരിച്ച് സകീമുകൾ തയാറാക്കുവാൻ സാധിക്കും. ഉദ്ദിഷ്ടസ്ഥാന സ്ഥിതിവിവരക്കണക്ക്, ഒരു ലക്ഷ്യസ്ഥാനത്തിന്റെ പ്രധാന സ്രോതസ്സുകളെക്കുറിച്ചും യാത്രക്കാർ സന്ദർശിക്കാൻ ഏറ്റവും താൽപ്പര്യമുള്ള രാജ്യങ്ങളിലെ ലക്ഷ്യസ്ഥാനങ്ങളെക്കുറിച്ചും വ്യക്തമായ ചിത്രങ്ങൾ നൽകും. നിർദ്ദിഷ്ട റൂട്ടുകളിൽ യാത്ര പുനരാരംഭിക്കാൻ സഹായിക്കുകയും യാത്രാ വിവരങ്ങൾ എവിടെ നിന്ന് തിരഞ്ഞെടുക്കാമെന്ന് കണ്ടെത്തുകയും ചെയ്യുന്നു. ഭാവിയിൽ യാത്രക്കാരുമായി ആശയവിനിമയം നടത്താൻ ചെറുതും സ്വതന്ത്രവുമായ ഹോട്ടൽ പ്രോപ്പർട്ടികളെ സഹായിക്കുന്നതിനും അവരുടെ ഭൂമിശാസ്ത്രപരമായുള്ള യാത്രാ ആവശ്യം മനസിലാക്കുന്നതിനും സഹായിക്കും. അവരുടെ ബിസിനസുകൾ ഓൺലൈനിൽ വേറിട്ടുനിൽക്കുന്നതിനുള്ള ഉപദേശങ്ങളും നുറുങ്ങുകളും ലഭ്യമാക്കുന്നതിനാണ് ഹോട്ടൽ ഇൻസൈറ്റ് ഉപകരണം രൂപകൽപ്പന ചെയ്തിരിക്കുന്നത്.

യാത്രാ മേഖലയിലെ ഗൂഗിളിന്റെ വാണിജ്യ പങ്കാളികൾക്ക് ലഭ്യമായ ട്രാവൽ അനലിറ്റിക്സ് സെന്ററും വെബ്സൈറ്റ് ഹോസ്റ്റുചെയ്യുന്നു, ഇത് ഈ ഓർഗനൈസേഷനുകൾക്ക് അവരുടെ സ്വന്തം അക്കൗണ്ട് ഡാറ്റയെ വിശാലമായ ഡിമാൻഡ് ഡാറ്റയും സ്ഥിതിവിവരക്കണക്കുകളും സംയോജിപ്പിച്ച് അവരുടെ പ്രവർത്തനങ്ങൾ എങ്ങനെ കൈകാര്യം ചെയ്യാമെന്നും അവസരങ്ങൾ കണ്ടെത്താമെന്നും വ്യക്തമായ ചിത്രം നൽകുന്നതിന് പ്രാപ്തമാക്കും.

## സ്റ്റാർസ് ഇന്ത്യയിൽ "ലയൺസ്ഗേറ്റ് പ്ലേ' OTT അപ്ലിക്കേഷൻ

സ്ട്രീമിംഗ് പ്ലാറ്റ്ഫോമായ സ്റ്റാർസ് അതിന്റെ സ്വതന്ത്ര ഡയറക്റ്റ് ടു കൺസ്യൂമർ ഒടിടി ആപ്ലിക്കേഷൻ ലയൺസ്ഗേറ്റ് പ്ലേ ഇന്ത്യയിൽ അവതരിപ്പിച്ചു. പ്രീമിയം ഹോളിവുഡ് ഉള്ളടക്കം ആക്സസ് ചെയ്യാവുന്നതും താങ്ങാവുന്നതും ഒന്നിലധികം ഇന്ത്യൻ ഭാഷകളിൽ ലഭ്യമാക്കുന്നതുമാണ് പ്ലാറ്റ്ഫോം ലക്ഷ്യമിടുന്നത്.

ഒറിജിനൽ ഫീച്ചർ ഫിലിമുകൾ, ടെലിവിഷൻ നാടകങ്ങൾ, റൊമാൻസുകൾ, കോമഡികൾ, ത്രില്ലറുകൾ, പ്രീമിയറുകൾ തുടങ്ങി ലോക സിനിമാ, ടെലിവിഷൻ പരമ്പരകളെ ഇന്ത്യൻ പ്രേക്ഷകരിലേക്ക് നേരിട്ട് എത്തിക്കുന്ന വിപുലമായ ഉള്ളടക്ക പോർട്ട്ഫോളിയോ ആപ്ലിക്കേഷനിൽ അവതരിപ്പിക്കുന്നു.

ആകർഷകമായ നിരക്കിൽ വാർഷിക, പ്രതിമാസ സബ്സ്ക്രിപ്ഷൻ മോഡലുകളുമായി സേവനം ആരംഭിച്ചു. ഗൂഗിൾ പ്ലേ സ്റ്റോർ, ആപ്പിൾ ആപ്പ് സ്റ്റോർ, ആമസോൺ ഫയർസ്റ്റിക്ക് എന്നിവയുൾപ്പെടെ വിപുലമായ പ്ലാറ്റ്ഫോമുകളിൽ ഡൗൺലോഡ് ചെയ്യാൻ അപ്ലിക്കേഷൻ ലഭ്യമാകും. ഇന്ത്യൻ ഒടിടി വ്യവസ്ഥയിൽ ശക്തമായ വളർച്ചയാണ് പ്ലാറ്റ്ഫോം പ്രതീക്ഷിക്കുന്നത്, ലയൺസ്ഗേറ്റ് പ്ലേ ആരംഭിക്കുന്നതിലൂടെയും നിരവധി പുതിയ സിനിമകളും വെബ് സീരീസുകളും ഇന്ത്യയിലേക്ക് കൊണ്ടുവരുന്നതിലൂടെയും ഈ അവസരം പ്രയോജനപ്പെടും.

## ഏറ്റവും വിശ്വസനീയമായ പരസ്യം ചെയ്യൽ ASCI - ISA റിപ്പോർട്ട്




ഏറ്റവും വിശ്വസനീയമായ പരസ്യം ചെയ്യൽ പത്രങ്ങളിലേതാണെന്ന് ASCI -ISA സുയുക്ത റിപ്പോർട്ട്. പരമ്പരാഗത മാധ്യമങ്ങളിൽ കാണുന്ന പരസ്യം ചെയ്യൽ ഉപഭോക്താക്കളിൽ ഉയർന്ന വിശ്വാസം പ്രദാനം ചെയ്യുന്നു. പത്രങ്ങളിലെ പരസ്യം ചെയ്യൽ (86 ശതമാനം) ഏറ്റവും വിശ്വസനീയമായി വളർന്നു, തൊട്ടുപിന്നാലെ ടിവിയിലും (83 ശതമാനം) റേഡിയോയിലും (83 ശതമാനം). ടെക്സ്റ്റ്/എസ്എംഎസ് പരസ്യങ്ങളിൽ ഏറ്റവും വിശ്വസനീയമായത് 52 ശതമാനമാണ്. അഡ്വർടൈസിംഗ് സ്റ്റാൻഡേർഡ് കൗൺസിൽ ഓഫ് ഇന്ത്യയും (എ.എസ്.സി.ഐ) ഇന്ത്യൻ സൊസൈറ്റി ഓഫ് അഡ്വർടൈസർമാരും (ഐ.എസ്.എ). മെട്രോ, ചെറിയ പട്ടണങ്ങൾ, ഗ്രാമപ്രദേശങ്ങൾ എന്നിവയുൾപ്പെടെ ഇന്ത്യയിലെ 20 കേന്ദ്രങ്ങളിലെ വിവിധ പ്രായപരിധിയിലുള്ളവരുമായി പഠനം നടത്തിയതിൽ നിന്നും ശേഖരിച്ച വിവരങ്ങളാണ് റിപ്പോർട്ടിൽ ഉള്ളത്. പത്തിൽ എട്ട് പേരും മാധ്യമങ്ങളിലെ പരസ്യ സന്ദേശങ്ങളെ വിശ്വസിക്കുന്നതായി പഠനം കണ്ടെത്തി.

# ഈറ്റ്ഫിറ്റിന് പുതിയ ലോഗോയും മാസ്കോട്ടും




ആരോഗ്യകരമായ ഭക്ഷണ പ്ലാറ്റ്ഫോമായ ഈറ്റ്ഫിറ്റ് 360 ഡിഗ്രി ബ്രാൻഡ് പരിവർത്തനത്തിന് വിധേയമായി, കമ്പനിയുടെ ബ്രാൻഡ് ഏജൻസിയായ പർപ്പിൾ മാഗോയുടെ സഹായത്തോടെ. പുതിയ ലോഗോ, ടാഗ്‌ലൈൻ, മാസ്കോട്ട്, പുതിയ മെനു എന്നിവ ബ്രാൻഡ് മേക്ക് ഓവറിൽ അവതരിപ്പിക്കുന്നു. ഈ മാറ്റം സുഗമമാക്കുന്നതിന് ബ്രാൻഡ് ആയിരത്തോളം ഉപഭോക്താക്കളിൽ നിന്ന് ഫീഡ്ബാക്ക് സ്വീകരിച്ചു. കമ്പനിയുടെ ഉപഭോക്തൃ അടിത്തറയുമായുള്ള ഇടപെടൽ ആളുകൾക്ക് ആരോഗ്യകരമായ ഓപ്ഷനുകൾ ആവശ്യമാണെന്ന് മാത്രമല്ല, അവർക്ക് സന്തോഷം നൽകുന്ന ഭക്ഷണവും വേണമെന്ന കണ്ടെത്തൽ, പ്രത്യേകിച്ച് നിലവിലെ ആഗോള സാഹചര്യത്തിൽ ഇമേജ് നവീകരിക്കുന്നതിന് കാരണമായി.

ഞങ്ങളുടെ പുതിയ ബ്രാൻഡ് ഐഡന്റിറ്റി ലോകവുമായി പങ്കിടുന്നതിൽ ഞങ്ങൾ സന്തുഷ്ടരാണെന്ന് ഈറ്റ്ഫിറ്റ് ബിസിനസ് മേധാവി ഗോകുൽ കാന്ധി പറഞ്ഞു.

# എല്ലാ സിനിമാ മാധ്യമ യൂണിറ്റുകളും എൻ എഫ്ഡിസിക്ക് കീഴിൽ ലയിപ്പിക്കാൻ സർക്കാർ




ഇൻഫർമേഷൻ ആന്റ് ബ്രോഡ്കാസ്റ്റിംഗ് മന്ത്രാലയത്തിന് കീഴിലുള്ള എല്ലാ ചലച്ചിത്ര മാധ്യമ യൂണിറ്റുകളും എൻഎഫ്ഡിസിക്ക് കീഴിൽ ലയിപ്പിക്കാൻ സർക്കാർ അംഗീകാരം നൽകി. ഫിലിംസ് ഡിവിഷൻ, ഡയറക്ടറേറ്റ് ഓഫ് ഫിലിം ഫെസ്റ്റിവൽസ്, നാഷണൽ ഫിലിം ആർക്കൈവ്സ് ഓഫ് ഇന്ത്യ, ചിൽഡ്രൻസ് ഫിലിം സൊസൈറ്റി ഓഫ് ഇന്ത്യ, ദേശീയ ചലച്ചിത്ര വികസന കോർപ്പറേഷൻ (എൻഎഫ്ഡിസി) എന്നിവ ഒരു മാനേജുമെന്റിന് കീഴിൽ. പ്രമോഷൻ, നിർമ്മാണം, സംരക്ഷണം എന്നിവ ഉറപ്പാക്കുന്നതിനായാണ് എല്ലാം ലയിപ്പിക്കുന്നത്.

ഫീച്ചർ ഫിലിമുകൾ, ഒടിടി പ്ലാറ്റ്ഫോമുകൾ, കുട്ടികളുടെ ചലച്ചിത്രങ്ങൾ, ആനിമേഷൻ, ഹ്രസ്വചിത്രങ്ങൾ, ഡോക്യുമെന്ററികൾ എന്നിവയുൾപ്പെടെ ഇന്ത്യൻ സിനിമയുടെ സമതുലിതമായ വികസനം ഉറപ്പാക്കലാണ് പുതിയ സ്ഥാപനത്തിന്റെ ഉദ്ദേശം എന്ന് മിനിസ്ട്രി ഓഫ് ഇൻഫോർമേഷൻ ബ്രോഡ്കാസ്റ്റിംഗ് കോർപ്പറേഷൻ പറഞ്ഞു.

ഒരു കോർപ്പറേഷനു കീഴിലുള്ള ഫിലിം മീഡിയ യൂണിറ്റുകൾ ലയിപ്പിക്കുന്നത് പ്രവർത്തനങ്ങളും മികച്ച ഏകോപനത്തിനും കാരണമാകുമെന്നും അതുവഴി ഓരോ മാധ്യമ യൂണിറ്റിന്റെയും ഉത്തരവ് നേടുന്നതിൽ സമന്വയവും കാര്യക്ഷമതയും ഉറപ്പാക്കുമെന്നും മന്ത്രാലയം പ്രസ്താവനയിൽ പറഞ്ഞു.

# പുതുക്കിയ ഡിടിഎച്ച് മാർഗ്ഗ നിർദ്ദേശങ്ങൾ സർക്കാർ അംഗീകരിച്ചു

കേന്ദ്ര മന്ത്രിസഭ ഡയറക്റ്റ് ടു ഹോം (ഡിടിഎച്ച്) സേവനങ്ങൾ നൽകുന്നതിനുള്ള മാർഗ്ഗനിർദ്ദേശങ്ങൾ പരിഷ്കരിക്കുന്നതിന് അംഗീകാരം നൽകിയതായി കേന്ദ്രമന്ത്രി പ്രകാശ് ജാവദേക്കർ പറഞ്ഞു. ഡിടിഎച്ച് ബ്രോഡ്കാസ്റ്റിംഗ് സേവന മേഖലയിൽ വിദേശത്തുനിന്നുള്ള നേരിട്ടുള്ള നിക്ഷേപത്തിന് 20 വർഷത്തേക്ക് ലൈസൻസ് നൽകുന്നതിന് കേന്ദ്ര മന്ത്രിസഭ അംഗീകാരം നൽകിയിട്ടുണ്ട്. വാണിജ്യ മന്ത്രാലയം ഡിടിഎച്ച് മേഖലയിൽ 100 ശതമാനം എഫ്ഡിഐയെക്കുറിച്ച് സംസാരിച്ചിട്ടുണ്ടെങ്കിലും വാർത്താവിതരണ പ്രക്ഷേപണ മന്ത്രാലയത്തിന്റെ മാർഗ്ഗനിർദ്ദേശങ്ങൾ മാറ്റേണ്ടതുണ്ടെന്നും ജാവദേക്കർ പറഞ്ഞു. .

ഇന്ത്യയിൽ ആറ് കോടിയിലധികം വീടുകൾക്ക് ഡിടിഎച്ച് സേവനങ്ങൾ ലഭ്യമാണ്. വാണിജ്യ മന്ത്രാലയം ഡിടിഎച്ച് സേവനങ്ങളിൽ 100 ശതമാനം എഫ്ഡിഐ നേരത്തെ തീരുമാനിച്ചിരുന്നുവെങ്കിലും വിവര, ബ്രോഡ്കാസ്റ്റിംഗ് മന്ത്രാലയത്തിന്റെ മാർഗ്ഗനിർദ്ദേശങ്ങൾ കാരണം ഡിടിഎച്ച് സേവനങ്ങൾക്ക് ഈ ആനുകൂല്യം നേടാനായില്ല. പുതിയ മാർഗ്ഗനിർദ്ദേശങ്ങൾ വാണിജ്യ മന്ത്രാലയത്തിന്റെ മാർഗ്ഗനിർദ്ദേശങ്ങളുമായി സമന്വയിപ്പിക്കുകയും ചെയ്യും. കേന്ദ്ര മാർഗ്ഗനിർദ്ദേശങ്ങൾ അനുസരിച്ച്, എഫ്ഡിഐ പരിധി 49 ശതമാനമായി പരിമിതപ്പെടുത്തിയിരുന്നു, എന്നാൽ ഇപ്പോൾ അത് 100 ശതമാനമായി ഉയർത്തിയിരിക്കുന്നു. ടെലികോം റെഗുലേറ്ററി അതോറിറ്റി ഓഫ് ഇന്ത്യ (ട്രായ്) യുമായി ഇത് സംബന്ധിച്ച് ആലോചിച്ചിട്ടുണ്ട്. ഡിടിഎച്ച് സേവനങ്ങൾക്കും ലൈസൻസ് ലഭിക്കും ഓരോ 10 വർഷത്തിലും 20 വർഷവും പുതുക്കലും ഉണ്ടായിരിക്കും.

# വീണ്ടെടുക്കാനുള്ള പരസ്യ മാർക്കറ്റ്: സെനിത്ത് റിപ്പോർട്ട്

കൊറോണ വൈറസ് പാൻഡെമിക് മൂലമുണ്ടായ ക്യു 2 ന്റെ കടുത്ത മാന്ദ്യത്തിൽ നിന്ന് ആഗോള പരസ്യ വിപണി പ്രതീക്ഷിച്ചതിലും വേഗത്തിൽ കരകയറിയിട്ടുണ്ട്, 2020 ജൂലൈയിൽ പ്രവചിച്ചിരുന്ന 9.1% ഇടിവ് 7.5 ശതമാനം മാത്രമായി കുറഞ്ഞതിലൂടെ പരസ്യ ചെലവിന്റെ കാര്യത്തിൽ ആഗോള വിപണി കാര്യമായ പുരോഗതി കൈവരിച്ചിട്ടുണ്ട്.

ആഗോള പരസ്യ ചെലവ് 2021 ൽ 5.6 ശതമാനം വർധിച്ച് 620 ബില്യൺ ഡോളറായി ഉയരുമെന്ന് സെനിത്ത് പ്രവചിക്കുന്നു. ഈ കുതിച്ചുചാട്ടം ഉണ്ടായിരുന്നിട്ടും, ചെലവ് 2019 ൽ ചെലവഴിച്ച 634 ബില്യൺ ഡോളറിനു താഴെയായിരുന്നു. 2022 ൽ പരസ്യ ചെലവ് 5.2 ശതമാനം വർദ്ധിച്ച് 652 ബില്യൺ യുഎസ് ഡോളറിലെത്തുമെന്ന് പ്രതീക്ഷിക്കുന്നു.

# മാർക്കറ്റിംഗ് മാനേജ്മെന്റ്

ഏതൊരു ബിസിനസ്സിന്റെയും നട്ടെല്ല് എന്നു പറയുന്നത് അതിന്റെ മാർക്കറ്റിംഗ് വിഭാഗമാണ്. വിവിധ തന്ത്രങ്ങളും അവലോകനങ്ങളും പഠനങ്ങളും സാങ്കേതിക വിദ്യകളും ഇതിന് പ്രയോഗിക്കപ്പെടുന്നു.

---

ഉത്പന്നങ്ങൾ അല്ലെങ്കിൽ സേവനങ്ങൾ അവയുടെ പരസ്യം, പ്രമോഷൻ എന്നിവ ആവശ്യമുള്ള ഉപഭോക്തൃ വിഭാഗത്തിൽ എത്തുന്നതിനുള്ള സ്ട്രാറ്റജികൾ തയ്യാറാക്കുക, പ്ലാനിംഗ് തുടങ്ങിയ പ്രക്രിയയാണ് മാർക്കറ്റിങ് മാനേജ്മെന്റ് വിഭാഗം കൈകാര്യം ചെയ്യുന്നത്. വ്യവസായ രംഗത്തെ വിശകലനം ചെയ്യുന്നതിനായി സാമ്പത്തികശാസ്ത്രപരവും മത്സരാധിഷ്ഠിതവുമായ തന്ത്രങ്ങളും മാർക്കറ്റിംഗ് മാനേജ്മെന്റിൽ ഉപയോഗിക്കപ്പെടുന്നു. എതിരാളികളുടെ തന്ത്രങ്ങളുടെ വിശകലനം, മൂല്യ ശൃംഖല വിശകലനം തുടങ്ങിയവയാണ് ഇതിനായി ഉപയോഗിക്കുന്നവയിൽ ചിലത്.

മത്സരാധിഷ്ഠിത വിശകലനത്തിൽ, വിപണനക്കാർ വിപണിയിലെ ഓരോ എതിരാളിയുടെയും വിശദമായ പ്രൊഫൈലുകൾ തയാറാക്കുന്നു, SWOT വിശകലനം ഉപയോഗിച്ച് അവയുടെ ശക്തികളും ബലഹീനതകളും ഊന്നിപ്പറയുന്നു. വിപണന മാനേജർമാർ ഓരോ എതിരാളിയുടെ ചെലവ് ഘടന, ലാഭത്തിന്റെ ഉറവിടങ്ങൾ, വിഭവങ്ങൾ, യോഗ്യതകൾ, മത്സരാധിഷ്ഠിത സ്ഥാനനിർണ്ണയം, ഉൽപന്ന വൈവിധ്യവത്കരണം എന്നിവ പരിശോധിക്കും.

മാർക്കറ്റിങ് മാനേജ്മെൻറ്, മാർക്കറ്റിങ് അപഗ്രഥനം നടത്തുന്നതിന് മാർക്കറ്റ് ഗവേഷണവും (Market Research) വിപണന ഗവേഷണവും (Sales Research) ചെയ്യുന്നു. വിപണി ഗവേഷണം നടത്താൻ മാർക്കറ്റർമാർ വിവിധതരം സാങ്കേതിക വിദ്യകൾ ഉപയോഗിച്ചുവരുന്നു, എന്നാൽ ഇതിൽ ഏറ്റവും സാധാരണമായി കാണപ്പെടുന്നവ:

ഫോക്കസ് ഗ്രൂപ്പുകളും അഭിമുഖങ്ങളും വിവിധ തരത്തിലുള്ള ഗുണാത്മക വിപണന ഗവേഷണം

സ്ഥിതിവിവരക്കണക്ക് സർവ്വേകൾ പോലെയുള്ള, ഗവേഷണം

പരീക്ഷണ വിപണികൾ പോലെ പരീക്ഷണാത്മക വിദ്യകൾ

എത്നോഗ്രാഫിക്ക് (ഓൺ സൈറ്റ്) നിരീക്ഷണം പോലുള്ള നിരീക്ഷണ വിദ്യകൾ

മാർക്കറ്റിംഗ് മാനേജർമാർ വിവിധ പരിസ്ഥിതി പരിശോധനകളും മത്സരാധിഷ്ഠിതമായ ഇന്റലിജൻസ് സംവിധാനങ്ങളും രൂപകൽപ്പന ചെയ്യുകയും അവ പ്രയോഗത്തിൽ കൊണ്ടുവരികയും ചെയ്യുന്നു.

## പുസ്തക പരിചയം

### Digital Marketing Strategy

Simon Kingsnorth




The modern marketer needs to learn how to employ strategic thinking alongside the use of digital media to deliver measurable and accountable business success. Digital Marketing Strategy covers the essential elements of achieving exactly this by guiding you through every step of creating your perfect digital marketing strategy. This book analyzes the essential techniques and platforms of digital marketing including social media, content marketing, SEO, user experience, personalization, display advertising and CRM, as well as the broader aspects of implementation including planning, integration with overall company aims and presenting to decision makers.

Simon Kingsnorth brings digital marketing strategy to life through best practice case studies, illustrations, checklists and summaries, to give you insightful and practical guidance. Rather than presenting a restrictive 'one size fits all' model, this book gives you the tools to tailor-make your own strategy according to your unique business needs and demonstrates how an integrated and holistic approach to marketing leads to greater success. Digital Marketing Strategy is also supported by a wealth of online resources, including budget and strategy templates, lecture slides and a bonus chapter.

Amazon Kindle Edition Rs.2723/-

the other truth



# Why we cheat

So Mie

Yes, it's been nearly a year since Yes Bank became a 'No' bank.

To start with, I don't like that name for a bank. It's a bit of overkill, if not plain tacky. It reminded me of one Noble Tea Shop near our village school some four decades ago. Despite a promising name, all what they sold was rotten snacks and insipid tea in a dingy shack.

Anyways, the persons who named Yes Bank might've seen the fraud coming and wanted to reassure themselves and the public by ticking the affirmative box.

A colleague of mine from another country once asked me whether Indians are more likely to commit financial frauds than others.

Though I knew that that question had a cruel intention to hurt my Indian pride, the timing of it was smack dab in the middle of the expose of a huge scam. The billionaire founder of one of the Middle East's pioneering healthcare institutions was in the news, shockingly for all the wrong reasons. And, make no mistake, he is an Indian. Not just another Indian. A high-net-worth Indian. He had built a huge business empire, employed thousands from around the globe, been respected even by the ruling family. But all that repute and respect couldn't dissuade him from committing a disgraceful act the muck of which has smeared the entire Indian diaspora.

And he joins the infamous pack of wolves in sheep skin, the likes of Harshad Mehta, Vijay Mallya, and Nirav Modi. Yes, of course, the late entrant Rana Kapoor is no less cunning.

I've always been loquacious about India whenever my colleague and I discuss culture and human achievements. Indians invented the zero. Indians produced world's largest two epics, believed to be completed by several writers over hundreds of years. Indians believe god is in each one of us, the inanimate as well as the living. Indians speak many languages. Indians celebrate hundreds of festivals. Indians had toilets 5000 years ago. Indians have brains. Indians are creative.

But none of such talking up could make good for some hard, hidden unflattering facts about Indians. None of the spiritual altitude of the Rishis, or the cerebral strength of the educated, or the close proximity of hundreds of gods and godmen/godwomen could fix the fundamental error in Indian psyche: the nonchalant approach to cheating. The unscrupulous belief in the dogma that the end justifies the means. The end in this case is to gain more pleasure, more power and more wealth for oneself. The means could be the meanest imaginable.

This dishonesty is rampant in the world of commerce. In the early stages of the Coronavirus outbreak, our pharmacies hoarded and jacked up the prices of masks and sanitizers. Such a scenario was not reported from anywhere else in the virus stricken countries.

Not convinced? Go to any shop anywhere in India, from the humblest coffee stall to five star hotels, the price you pay far outweighs the quality you get. Most Indians, when they go abroad and set up shop, do the same. A large hypermarket chain in the Middle East is owned by an Indian. Apart from worldclass brands, they try to sell here their own brands, which include foodstuff and cleaning products. Even the most loyal Indian would tell you that these so called 'own brands' are the worst they've ever bought.




But when it comes to moralizing, nobody can beat Indians. We're all good at histrionics and can hide our hypocrisy throughout a lifetime unless and until a deep scanner shows us inside out. We're all temple-church-mosque-gurudwara-going, god-fearing innocents until we undergo an acid test for honesty and humane values.

We Indians are hardwired to turn a blind eye. To the suffering others go through, to the injustice others live with, to the requests others make, to the bare necessities others want.

No wonder there is a large group of Indians who think this is all an internal matter. Agreed, cooking rotten stuff in our kitchen is an internal matter. But if its stink wafts out into the neighborhood, prompting someone to raise an issue, can we still call it an internal matter and ask him to either enjoy the stench or plug his nostrils, or just leave the place?

We can. Because we are Indian.

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

